മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം



# മലങ്കരസഭ

സെപ്റ്റംബർ 2002

മാസിക



















## കാതോലിക്കേറ്റ് പുനഃസ്ഥാപന നവതി ചിന്തകൾ

ഫീലിപ്പോസ് മാർ യൗസേബിയോസ്

ഡോ. കെ.എം. ജോർജ്ജ്

അഡ്വ. എ. ഇസ്സഡ് ജേക്കബ്

അഡ്വ. സജി കൊടുവത്ത്

എം. കുര്യൻ തോമസ്

സി. വി. ചാക്കോ

# വിശ്വസ്തനും വിജ്ഞാനിയുമായ കാര്യവിചാരകന് സ്മരണാഞ്ജലി

നെടുമാവ് സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളിയുടെ സ്ഥാപകനും ആടുകൾക്ക് പ്രിയങ്കരനായ കരിങ്ങണാമറ്റത്തിൽ കെ.വി. മാത്യൂസ് കശീശാ



ജനനം : 1897 മാർച്ച് 3

ദേഹവിയോഗം: 1955 ആഗസ്റ്റ് 22

വിശ്വസ്തനും വിജ്ഞാനിയും വിശിഷ്ഠനുമായ ഈ ഇടയശ്രേഷ്ടന്റെ ചരമ വാർഷികം അദ്ദേഹം അന്ത്യവിശ്രമം കൊള്ളുന്ന നെടുമാവ് സെന്റ് പോൾസ് ഇടവകയിൽ 2002 ആഗസ്റ്റ് 25-ന് ആചരിച്ചു. വി. കുർബാനയെ തുടർന്നു നടന്ന അനുസ്മരണാ സമ്മേളനത്തിൽ ഫാ. മാത്യു വർഗീസ്, ഫാ. ഡോ. ജേക്കബ് കുര്യൻ, ഫാ. ബിജോയി വറുഗീസ്, ശ്രീ. സഖറിയാ മാണി I.R.S., പ്രൊഫ. രാജൻ ജോർജ് പണിക്കർ, ശ്രീ. സി. ഈ. ഏബ്രഹാം ചുങ്കത്തിപ്പറമ്പിൽ, ശ്രീ. പി.കെ. കുരുവിള എന്നിവർ പ്രസംഗിച്ചു.

# മലങ്കരസഭ

ലക്കം 9, പുസ്തകം 58
സെപ്റ്റംബർ 2002






## വരിസംഖ്യ

**2002 സെപ്റ്റംബർ മുതൽ**

| | | |
|---|---|---|
| **ഇന്ത്യയിൽ** | | |
| ഒറ്റ പ്രതി | : | 6.50 രൂപ |
| ഒരു വർഷം | : | 75 രൂപ |
| 4 വർഷം | : | 300 രൂപ |
| 10 വർഷം | : | 750 രൂപ |
| **വിദേശത്തേക്ക്** | | |
| ഒരു വർഷം | : | 600 രൂപ |


*Cover Design & Type Setting:-*
M.S. Graphics, Devalokam.


# CONTENTS
# ഉൾത്തുടിപ്പുകൾ



*സ്ഥിരംപംക്തികൾ സ്ഥലപരിമിതി മൂലം ഈ ലക്കം ചേർത്തിട്ടില്ല - പത്രാധിപർ.*


**ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 573234**
**e-mail: malankara@sancharnet.in**



# ചമ്മട്ടിയും, വാളും പിന്നെ യേശുവും

ഫാ. ഡോ. ജേക്കബ് കുര്യൻ

**വി**ശ്വാസത്തിന്റെ പ്രശ്നം വികാരത്തിന്റെ പ്രശ്നമാകുമ്പോൾ വേദപുസ്തകവും യേശുവും ഒക്കെ മേമ്പൊടി മാത്രമായിപ്പോകുന്നു. യേശു ചമ്മട്ടിയെടുത്തതും, വസ്ത്രം വിറ്റു വാൾ കൊള്ളട്ടെ എന്നു പറഞ്ഞതും ഉപയോഗിച്ചുകൊണ്ട് വിരുദ്ധതയുടെ ദുർവിശേഷം അറിയിക്കുന്നവരെക്കുറിച്ച് ഇവരെന്താണ് ചെയ്യുന്നതെന്നറിയായ്കയാൽ ക്ഷമിക്കണമേ എന്നു പ്രാർത്ഥിക്കുവാനേ കഴിയൂ.

വി. യോഹന്നാന്റെ സുവിശേഷം രണ്ടാം അദ്ധ്യായത്തിൽ (13–17) യേശുവിന്റെ ദേവാലയ ശുദ്ധീകരണത്തെക്കുറിച്ചു പരമാർശമുണ്ട്. "ദൈവാലയത്തിൽ കാള, ആട്, പ്രാവ് എന്നിവയെ വില്ക്കുന്നവരെയും അവിടെ ഇരിക്കുന്ന പൊൻ വാണിഭക്കാരെയും കണ്ടിട്ടു കയറുകൊണ്ട് ഒരു ചമ്മട്ടി ഉണ്ടാക്കി ആടുമാടുകളോടും കൂടെ എല്ലാവരെയും ദൈവാലയത്തിൽ നിന്നു പുറത്താക്കി" – ഇവിടെ യേശു ചമ്മട്ടി ഉപയോഗിച്ചത് എങ്ങനെ, എന്തിനായി എന്ന് വ്യക്തമാണ്. "ചമ്മട്ടി ഉണ്ടാക്കി" യെന്നു പറഞ്ഞാൽ ചമ്മട്ടിയെടുത്തടിച്ചു എന്നല്ല; "ചമ്മട്ടി ഉണ്ടാക്കി ആടുമാടുകളോടും കൂടെ എല്ലാവരെയും ദേവാലയത്തിൽ നിന്നു പുറത്താക്കി" എന്നു പറഞ്ഞാൽ ആളുകളെ അടിച്ചുപുറത്താക്കിയെന്നുമല്ല; പ്രത്യുത, ആടുമാടുകളെ തെളിക്കുവാൻ ഉപയോഗിക്കുന്ന ചമ്മട്ടികൊണ്ട് ആടുമാടുകളെ പള്ളിക്കുള്ളിൽ നിന്ന് പുറത്തേക്കു തെളിച്ചു വെന്നു മാത്രം അർത്ഥമാക്കിയാൽ മതി. നിശ്ചയമായിട്ടും അപ്രകാരം പ്രവർത്തിച്ചപ്പോൾ, ആടുമാടുകളെക്കൊണ്ട് ദേവാലയം കച്ചവടസ്ഥലമാക്കുന്നവർക്കെതിരേ യേശുവിൽ ധാർമ്മികരോഷം ആളിക്കത്തുന്നുണ്ടായിരുന്നു.

വി. ലൂക്കോസിന്റെ സുവിശേം, ഇരുപത്തിരണ്ടാം അദ്ധ്യായത്തിൽ (35–38) പണവും ആയുധവും ഇല്ലാതെ പ്രവർത്തിക്കുന്ന സുവിശേഷകന്റെ ജീവിതത്തിലെ ദൈവകരുതലും, പണവും ആയുധവും ഉണ്ടെന്നഹങ്കരിക്കുമ്പോൾ നമ്മിൽ നിന്ന് അന്യമായിപ്പോകുന്ന ദൈവാശ്രയവും അതിന്റെ പരിണിതഫലവും തമ്മിലുള്ള താരതമ്യപ്പെടുത്തൽ ശ്രദ്ധേയമാണ്. രണ്ടുവാൾ ഉണ്ട് എന്നു പറയുവാനും, യേശു എന്താണുദ്ദേശിച്ചതെന്ന് മനസിലാക്കാതെ പിന്നീട് ആ വാളെടുത്തു വെട്ടുവാനും കാണിച്ച സൂക്ഷ്മത, യേശു വ്യക്തമായി നിർദ്ദേശിച്ച കാര്യത്തോടുമാത്രമില്ലാതെ പോയി. എന്തായിരുന്നു ആകാര്യം? "നിങ്ങൾ പരീക്ഷയിൽ അകപ്പെടാതിരിപ്പാൻ പ്രാർത്ഥിപ്പിൻ". പ്രാർത്ഥിക്കുവാൻ കഴിയാതെ ഉറങ്ങിപ്പോയ ശിഷ്യസമൂഹം കാണുന്നത്, തങ്ങൾ ഉറക്കച്ചടവിൽ വെട്ടി മുറിവേല്പിച്ചവനെ തൊട്ടു സൗഖ്യമാക്കിക്കൊണ്ട് യേശു തമ്പുരാൻ സ്വയം നടന്നുനീങ്ങുന്നതാണ്.

ചമ്മട്ടിയും, വാളും വിശ്വാസത്തിന്റെ പേരിൽ ഉപയോഗിക്കപ്പെടുന്ന കാലഘട്ടത്തിലേക്ക് നമ്മുടെ സംസ്ക്കാരം എത്തിക്കഴിഞ്ഞിരിക്കുന്നു. ഇവിടെ, വഴികാട്ടേണ്ടവർ അന്ധന്മാരായാൽ? ഇവിടെ, കൈപിടിച്ചു നടത്തേണ്ടവരുടെ കാൽ ഇടറിയാൽ? ശൂന്യമാക്കുന്ന മ്ലേച്ഛത നിൽക്കരുതാഞ്ഞിടത്തു നിൽക്കുവാൻ തുടങ്ങിയാൽ? തീർത്ഥാടകർക്ക് ദിശാബോധം നഷ്ടപ്പെട്ടാൽ? ഇങ്ങനെ പല ചോദ്യങ്ങളുമാണ് ബദൽ കാതോലിക്കായുടെ "വേദപുസ്തകാടിസ്ഥാന"മുള്ള ചില പത്ര പ്രസ്താവനകൾ വായിക്കുമ്പോൾ ഉയർന്നു വരുന്നത്. സുപ്രീംകോടതി വിധിയാണു തനിക്ക് പ്രധാനമെന്നു പറയുന്ന അദ്ദേഹം എന്തുകൊണ്ട് ആ സുപ്രീംകോടതി വിധി അടിവരയിട്ട മൂന്നു കാര്യങ്ങളെ അവഗണിക്കുന്നു? (1) 1934 ലെ സഭാഭരണഘടനയനുസരിച്ച് മലങ്കരയിലെ പള്ളികൾ ഭരിക്കപ്പെടണം (2) പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്തായും കാതോലിക്കായുമാണ്. (3) മലങ്കര അസോസിയേഷൻ കൂടി തെരഞ്ഞെടുക്കപ്പെടുന്ന മാനേജിംഗ് കമ്മറ്റിയുടെ നിയന്ത്രണത്തിലായിരിക്കണം മലങ്കര സഭയുടെ ഭദ്രാസന ക്രമീകരണം നടത്തേണ്ടത്. ഇടവകപ്പള്ളികളുടെ ഭരണം, അതാതിടവകകളിൽ നിക്ഷിപ്തമാണ് എന്ന ബദൽകാതോലിക്കായുടെ വാദം സുപ്രീംകോടതി അംഗീകരിച്ചിട്ടില്ല. നേരേ മറിച്ച് ഇടവകപ്പള്ളിയുടെ ഭരണത്തിൽ (ഇടവകകൾ കക്ഷികളല്ലായിരുന്നിട്ടും) ഒരു പ്രധാനതത്വം സുപ്രീംകോടതി വിധി അനുശാസിക്കുന്നു. മലങ്കര സഭാ ഭരണഘടനയിൽ പറയുന്ന വിധത്തിൽ എപ്പിസ്കോപ്പൽ നിയന്ത്രണമുള്ള ജനായത്ത വ്യവസ്ഥിതിയെന്നാണ് ആ തത്വത്തെപ്പറ്റി പറയാൽ കഴിയുന്നത്. അതല്ലാതെയുള്ള ഇടവകപ്പള്ളിവക്കാലത്ത് എടുക്കുന്ന വൈദീക സ്ഥാനികൾക്ക് അതുതന്നെ വിനയാകുമെന്ന് തിരിച്ചറിയുവാൻ പോകുന്നതേയുള്ളൂ. ●

# മാനേജിംഗ് കമ്മറ്റിയോഗം: ശുഭോദർക്കമായ തീരുമാനങ്ങൾ

**കോട്ടയം:-** സുപ്രീം കോടതി വിധിയനുസരിച്ച് തിരഞ്ഞെടുക്കപ്പെട്ട പുതിയ മാനേജിംഗ് കമ്മറ്റിയംഗങ്ങൾ ആഗസ്റ്റ് മാസം 9, 10 തീയതികളിൽ പഴയ സെമിനാരിയിൽ പ. കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ കൂടി. സഭയിലെ എല്ലാ മെത്രാപ്പോലീത്താമാരും ഉൾപ്പെടെ 159 പേർ പങ്കെടുത്തു. മാനേജിംഗ് കമ്മറ്റിയുടെ ആദ്യ അജണ്ട സഭാസെക്രട്ടറി തെരഞ്ഞെടുപ്പായിരുന്നു. ഡോ. അലക്സാണ്ടർ കാരയ്ക്കൽ 90 വോട്ടു നേടി വിജയിച്ചു. എതിർ സ്ഥാനാർത്ഥി പ്രൊഫ. ടൈറ്റസ് വർക്കിയ്ക്ക് 64 വോട്ടുകൾ ലഭിച്ചു.

1971-നു ശേഷം മലങ്കര സഭയിൽ നിലവിൽ വന്ന എല്ലാ സ്ഥാനികളും പുതുതായി രൂപവൽക്കരിക്കപ്പെട്ട മാനേജിംഗ് കമ്മറ്റിയുടെ അംഗീകാരം നേടണമെന്ന സുപ്രീംകോടതിയുടെ ഉത്തരവു പ്രകാരം 1971-നു ശേഷമുള്ള എല്ലാ മെത്രാപ്പോലീത്താമാരും മാനേജിംഗ് കമ്മറ്റിയുടെ അംഗീകാരം നേടേണ്ടതുണ്ടായിരുന്നു. തർക്കമുണ്ടായിരുന്ന കണ്ടനാട്, അങ്കമാലി എന്നീ ഭദ്രാസനങ്ങളെ സംബന്ധിച്ച് അന്തിമമായി തീരുമാനം എടുക്കുന്നതിന് ശ്രേഷ്ഠ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ്, ഡോ. തോമസ് മാർ മക്കാറിയോസ്, കണ്ടനാട്, അങ്കമാലി, തൃശൂർ ഭദ്രാസനങ്ങളിലെ മെത്രാപ്പോലീത്താമാർ, ഭദ്രാസന സെക്രട്ടറിമാർ, ഫാ. ഡോ. ജേക്കബ് കുര്യൻ, യോഹന്നാൻ റമ്പാൻ, തുടങ്ങിയവരുൾപ്പെട്ട ഒരു കമ്മറ്റിയെ തിരഞ്ഞെടുത്തു. അവരുടെ റിപ്പോർട്ട് പ്രകാരം തൃശൂർ, അങ്കമാലി ഈസ്റ്റ്, അങ്കമാലി വെസ്റ്റ്, കണ്ടനാട് ഈസ്റ്റ്, കണ്ടനാട് വെസ്റ്റ്, എന്നിങ്ങനെ ഭദ്രാസനങ്ങളെ തിരിച്ച് താൽക്കാലിക സംവിധാനം നിലവിൽ വരുത്തി.

ഓരോ തിരുമേനിമാരെയും അംഗീകരിക്കുകയും അവർക്ക് ഭദ്രാസനങ്ങൾ നൽകിക്കൊണ്ടുള്ള പ്രമേയങ്ങൾ അവതരിപ്പിക്കുകയും യോഗം അത് അംഗീകരിക്കുകയും ചെയ്തു. അതനുസരിച്ച് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് - നിരണം, സ്തേഫാനോസ് മാർ തേവോദോസ്യോസ് - കൊൽക്കത്ത, തോമസ് മാർ മക്കാറിയോസ് - കാനഡ, യു.കെ, യൂറോപ്പ്, മാത്യൂസ് മാർ ബർന്നബാസ് - അമേരിക്ക, ഏബ്രഹാം മാർ സേവേറിയോസ് - അങ്കമാലി ഈസ്റ്റ്, ഇടുക്കി; മാത്യൂസ് മാർ എപ്പിഫാനിയോസ് - കൊല്ലം, തിരുവനന്തപുരം, ഫീലിപ്പോസ് മാർ യൗസേബിയോസ് - തുമ്പമൺ, തോമസ് മാർ അത്താനാസിയോസ് - ചെങ്ങന്നൂർ, ഗീവർഗീസ് മാർ ഈവാനിയോസ് - കോട്ടയം, പൗലോസ് മാർ മിലിത്തിയോസ് - കുന്നംകുളം, ഡോ. തോമസ് മാർ അത്താനാസിയോസ് - കണ്ടനാട് ഈസ്റ്റ്, ഡോ. യൂഹാനോൻ മാർ മിലിത്തിയോസ് - തൃശൂർ, കുറിയാക്കോസ് മാർ ക്ലീമ്മീസ് - സുൽത്താൻബത്തേരി, സഖറിയാസ് മാർ അന്തോനിയോസ് - കൊച്ചി, ഇയ്യോബ് മാർ പീലക്സീനോസ് - ഡൽഹി, ഡോ. മാത്യൂസ് മാർ സേവേറിയോസ് - കണ്ടനാട് വെസ്റ്റ്, ഗീവർഗീസ് മാർ കൂറിലോസ് - മുംബൈ, സഖറിയാസ് മാർ നിക്കോളാവോസ് - അസ്സി. അമേരിക്ക, പൗലോസ് മാർ പക്കോമിയോസ് - അങ്കമാലി വെസ്റ്റ്, മാവേലിക്കര, യാക്കോബ് മാർ ഐറേനിയോസ് - ചെന്നൈ എന്നിവരെ അംഗീകരിക്കുകയും അവർക്ക് അതത് ഭദ്രാസനങ്ങൾ നൽകുകയും ചെയ്തു.

# പുതിയ മാനേജരുമാർ, പ്രസിഡണ്ടുമാർ

**കോട്ടയം:-** മലങ്കരസഭാ വക കോർപ്പറേറ്റ് മാനേജ്മെന്റ് സ്ക്കൂളുകളുടെ മാനേജരായി പൗലോസ് മാർ പക്കോമിയോസിനേയും, കോളജുകളുടെ മാനേജരായി ഡോ. യാക്കൂബ് മാർ ഐറേനിയോസിനേയും നിയമിക്കുവാൻ പ. സുന്നഹദോസ് തീരുമാനിച്ചു. സഭാ മാനേജിംഗ് കമ്മിറ്റിക്കു ശേഷം സോഫിയാ സെന്ററിൽ നടന്ന സുന്നഹദോസിൽ പ. കാതോലിക്കാ ബാവാ അദ്ധ്യക്ഷത വഹിച്ചു. പ്രാർത്ഥനാ യോഗങ്ങളുടെ അദ്ധ്യക്ഷനായി തോമസ് മാർ അത്താനാസിയോസ്, യുവജനപ്രസ്ഥാനങ്ങളുടെ അദ്ധ്യക്ഷനായി യൂഹാനോൻ മാർ മിലിത്തിയോസ്, സണ്ടേസ്ക്കൂൾ അദ്ധ്യക്ഷനായി പൗലൂസ് മാർ മിലിത്തിയോസ് എന്നിവരേയും പ. സുന്നഹദോസ് തീരുമാനിച്ചു.

## ആരോഗ്യകരമായ മത്സരം അനിവാര്യം: പ. കാതോലിക്കാ ബാവാ

**ആറന്മുള:** മത്സരം എപ്പോഴും പുരോഗതിയുടെ അടിസ്ഥാന കല്ലാണ്. ആരോഗ്യകരമായ മത്സരം പ്രോത്സാഹിപ്പിക്കണം. മതമൈത്രിയുടെയും, സർവ്വമത സൗഹാർദ്യത്തിന്റെയും പ്രത്യേകത ഇവിടെ കാണുന്നത് നമ്മെ ആഹ്ലാദ ചിത്തനാക്കുന്നു ആറന്മുള ഉതൃട്ടാതി ജലമേളയിൽ അനുഗ്രഹ പ്രഭാഷണം നടത്തുകയായിരുന്നു പരിശുദ്ധ കാതോലിക്കാബാവാ. ആദ്യമായിട്ടാണ് മധ്യ തിരുവിതാംകൂറിലെ ആറന്മുള വള്ളംകളിയിൽ ഓർത്തഡോക്സ് സഭയിലെ മേലദ്ധ്യക്ഷൻ പങ്കെടുക്കുന്നത്.

## ഇരുട്ടടി: പുതിയ വൈദ്യുതി നിരക്ക്

ഗവൺമെന്റ് പ്രഖ്യാപിച്ച പുതിയ വൈദ്യുതി നിരക്ക് ഗാർഹിക ഉപയോക്താക്കൾക്കും വ്യവസായ ശാലകൾക്കും കനത്ത ആഘാതമാണ്. കേരളത്തെ കനത്ത പ്രക്ഷോഭത്തിലേക്ക് നയിക്കുന്ന സംഭവ വികാസങ്ങളാണ് ഇപ്പോൾ നടക്കുന്നത്.

# ഡോ. അലക്സാണ്ടർ കാരയ്ക്കൽ മലങ്കര ഓർത്തഡോക്സ് സഭാ സെക്രട്ടറി



കോട്ടയം:- മുൻ വൈസ് ചാൻസലറും പ്രമുഖ സാംസ്ക്കാരിക-വിദ്യാഭ്യാസ എക്യുമെനിക്കൽ നായകനുമായ ഡോ. അലക്സാണ്ടർ കാരയ്ക്കൽ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അസോസിയേഷൻ സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ടു.

മലങ്കര മെത്രാപ്പോലിത്തായും പൗരസ്ത്യ കാതോലിക്കായുമായ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ പഴയ സെമിനാരിയിൽ ഇന്നലെ നടന്ന സഭാ മാനേജിംഗ് കമ്മറ്റിയാണ്. ഡോ. കാരയ്ക്കലിനെ അടുത്ത അഞ്ചു വർഷത്തേക്ക് സെക്രട്ടറിയായി തെരഞ്ഞെടുത്തത്.

ചരിത്രകാരൻ, വിദ്യാഭ്യാസ വിചക്ഷണൻ വാഗ്മി, സാമൂഹിക പ്രവർത്തകൻ, ഗ്രന്ഥകാരൻ എന്നീ നിലകളിൽ ഖ്യാതി നേടിയ ഡോ. കാരയ്ക്കൽ 1970 മുതൽ തുടർച്ചയായി മലങ്കരസഭയുടെ മാനേജംഗ് കമ്മറ്റിയിൽ അംഗമായിരുന്നു. പത്തനംതിട്ട കാതോലിക്കേറ്റ് കോളജിൽ ചരിത്രവിഭാഗം മേധാവിയും കോട്ടയം ബസേലിയോസ് കോളജ് പ്രിൻസിപ്പലും ആയി സേവനം അനുഷ്ഠിച്ച ശേഷം കണ്ണൂർ യൂണിവേഴ്സിറ്റിയുടെ പ്രോ വൈസ്ചാൻസലറായും തുടർന്നു വൈസ് ചാൻസലറായും ഇദ്ദേഹം ചുമതലകൾ വഹിച്ചു. പൊതുരംഗത്തെ തിളക്കമാർന്ന വ്യക്തിത്വത്തിന്റെ ഉടമയായ ഡോ. കാരയ്ക്കൽ തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളജിൽ നിന്നും ബിരുദാനന്തരബിരുദം നേടിയ ശേഷം അമേരിക്കയിലെ പ്രിൻസ്റ്റൺ, യേൽ, ഹാർവാർഡ് യൂണിവേഴ്സിറ്റികളിൽ വുഡ്റോ വിൽസൺ - ഫുൾബ്രൈറ്റ് ഫെല്ലോഷിപ്പോടെ ഗവേഷണം നടത്തി. അമേരിക്കൻ പ്രസിഡൻസിയെപ്പറ്റി നടത്തിയ ഗവേഷണത്തിനു അഡ്ലായ് സ്റ്റീവൻസൺ ഫൗണ്ടേഷന്റെ ഫെല്ലോഷിപ്പും ലഭിച്ചു. കേരള യൂണിവേഴ്സിറ്റിയിൽ നിന്നും പി.എച്ച്.ഡി. നേടി.

കേരളത്തിലെയും ഇന്ത്യയിലേയും വിവിധ യൂണിവേഴ്സിറ്റികളിൽ ബോർഡ് ഓഫ് സ്റ്റഡീസിലും പരീക്ഷാ ബോർഡിലും അംഗമായിരുന്ന ഇദ്ദേഹം അന്തർദേശീയ ധാരണയ്ക്കുള്ള ലോകചരിത്രകാരന്മാരുടെ സംഘടനയുടെ എക്സിക്യൂട്ടീവ് കമ്മറ്റി അംഗമാണ്. ജേണൽ ഓഫ് അമേരിക്കൻ ഹിസ്റ്ററിയിൽ ഇദ്ദേഹം ബുക്ക് റിവ്യൂ പംക്തി തയ്യാറാക്കുന്നുണ്ട്. അമേരിക്ക, ബ്രിട്ടൺ, ജർമനി, ഫ്രാൻസ്, ഇറ്റലി, ഓസ്ട്രിയ, ബാങ്കോക്ക്, യു.എ.ഇ., കുവൈറ്റ്, സിംഗപ്പൂർ, മലേഷ്യ എന്നിവിടങ്ങളിൽ പഠന പര്യടനം നടത്തിയിട്ടുണ്ട്.

തിരുവല്ല കാരയ്ക്കൽ കല്ലൂപ്പാറ പരേതരായ മാത്തുള കുരുവിള - മറിയാമ്മ ദമ്പതികളുടെ പുത്രനായ ഇദ്ദേഹം കേരള യൂണിവേഴ്സിറ്റിയുടെ മികച്ച പ്രഭാഷകനുള്ള സചിവോത്തമ സ്വർണ്ണമെഡലും ചന്ദ്രശേഖരസ്വർണ്ണമെഡലും നേടിയിട്ടുണ്ട്. മികച്ച പ്രബന്ധ രചനയ്ക്കു കേന്ദ്ര സർക്കാരിന്റെ ടാഗോർ ജന്മശതാബ്ദി സ്വർണ്ണമെഡലും യുനസ്ക്കോ അവാർഡും ലഭിച്ചിട്ടുണ്ട്. തിരുവല്ല മാർത്തോമ്മാ കോളജ് യൂണിയൻ ചെയർമാനായും പ്രവർത്തിച്ചു. കേരള ഗവൺമെന്റിന്റെ സാംസ്ക്കാരിക പ്രസിദ്ധീകരണ വകുപ്പ് ഉപദേശക സമിതി സോണൽ അംഗമായിരുന്നു. കേന്ദ്ര സർക്കാരിന്റെ ടെലികോം ഉപദേശക സമിതി അംഗം, എൽ.ഐ.സി. സോണൽ ബോർഡ് അംഗം എന്നീ നിലകളിലും പ്രവർത്തിക്കുന്നു. മികച്ച ചരിത്രകാരനുള്ള അമേരിക്കൻ പ്രസിഡന്റിന്റെ അവാർഡ് 1993-ൽ ബിൽ ക്ലിന്റൺ ഇദ്ദേഹത്തിനു സമ്മാനിച്ചിട്ടുണ്ട്.

സഭാരംഗത്തെ മികച്ച പ്രവർത്തങ്ങൾക്കു 1987-ൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ 'സഭാവത്സലൻ' ബഹുമതി നൽകി ആദരിച്ചു. മാർത്തോമ്മാശ്ലീഹായുടെ 19-ം പരമശതാബ്ദി ആഘോഷത്തിന്റെ ജനറൽ കൺവീനർ, സഭയുടെ ക്രിസ്ത്യൻ പിൻതുടർച്ചാവകാശ കമ്മീഷൻ കൺവീനർ, പരുമലപ്പള്ളിയുടെ കൂദാശ കമ്മറ്റി ഡപ്യൂട്ടി ജനറൽ കൺവീനർ, ഓർത്തഡോക്സ് വൈദിക സെമിനാരി ഗവേണിംഗ് ബോർഡ് അംഗം. എന്നീ നിലകളിലും പ്രവർത്തിച്ചു.

കുലത്താക്കൽ തോട്ടത്തിൽ പരേതനായ റ്റി.ജെ. ജോർജ്ജിന്റെ പുത്രിയും മുൻ ഹൈസ്ക്കൂൾ ഹെഡ്മിസ്ട്രസുമായ വത്സയാണ് ഭാര്യ. തിരുവനന്തപുരത്തെ ആർക്കിടെക്റ്റ് കോശി. കെ. അലക്സിന്റെ ഭാര്യ ബിന്ദി, ടെക്നോപാർക്കിൽ ഇലക്ട്രോണിക്സ് എൻജിനീയർ ബിഞ്ചു കെ. അലക്സ് എന്നിവർ മക്കളാണ്.

1912 സെപ്റ്റംബർ 15-ാം തീയതിയാണ് അന്ത്യോഖ്യാ പാത്രിയർക്കീസായിരുന്ന പ. അബ്ദൽ മശിഹാ പാത്രിയർക്കീസിന്റെ സഹകരണത്തോടെ മലങ്കര എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ഇവിടെ ആദ്യമായി ഒരു കാതോലിക്കോസിനെ വാഴിക്കുന്നത്. ആ ശ്രേഷ്ഠ സംഭവത്തിന്റെ നവതിയാണ് (90 വർഷം) ഈ സെപ്റ്റംബർ 15-ന് സഭയായി നാം ആചരിക്കുന്നത്. കൂടാതെ മലങ്കരയിൽ നിന്നും ഇതഃപര്യന്തം പരിശുദ്ധനായി പ്രഖ്യാപിക്കപ്പെട്ട ഏക പരിശുദ്ധനായ പരുമല മാർ ഗ്രീഗോറിയോസ് പിതാവിന്റെ ചരമശതാബ്ദി നവംബർ 2-ന് നാം ആചരിക്കുന്നു. ഇതൊരു ശ്രേഷ്ഠമായ ചരിത്ര മുഹൂർത്തമാണ്.

# മലങ്കര ഓർത്തഡോക്സ് സഭയുടെ അടുത്ത പത്തു വർഷങ്ങൾ

## ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത

സമയം വിലപ്പെട്ടതാണ്, സമയവും തിരകളും ആർക്കുവേണ്ടിയും കാത്തു നില്ക്കുന്നില്ല. സമയം തക്കത്തിനുപയോഗിക്കുവാൻ വി.. പൗലൂസ് ശ്ലീഹായും ആഹ്വാനം ചെയ്യുന്നു. 2002 നമ്മുടെ സഭയെ സംബന്ധിച്ചിടത്തോളം വളരെ അർത്ഥവത്താണ്. ദീർഘനാളത്തെ നിയമയുദ്ധത്തിനുശേഷം ഭാരതത്തിന്റെ ഉന്നതനീതിപീഠമായ ബ. സുപ്രീംകോടതി ഈ സഭയുടെ ഭരണഘടന അംഗീകരിക്കുകയും, ഭരണഘടന പ്രകാരം വിളിച്ചു കൂട്ടപ്പെട്ട മലങ്കര അസോസ്യേഷൻ പുതിയ മാനേജിംഗ് കമ്മറ്റിയേയും മലങ്കര മെത്രാപ്പോലീത്തയെയും തെരഞ്ഞെടുക്കുകയും ചെയ്തിരിക്കുന്നു. 1912 സെപ്റ്റംബർ 15-ാം തീയതിയാണ് അന്ത്യോഖ്യാ പാത്രിയർക്കീസായിരുന്ന പ. അബ്ദൽ മശിഹാ പാത്രിയർക്കീസിന്റെ സഹകരണത്തോടെ മലങ്കര എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ഇവിടെ ആദ്യമായി ഒരു കാതോലിക്കോസിനെ വാഴിക്കുന്നത്. ആ ശ്രേഷ്ഠ സംഭവത്തിന്റെ നവതിയാണ് (90 വർഷം) ഈ സെപറ്റംബർ 15-ന് സഭയായി നാം ആചരിക്കുന്നത്. കൂടാതെ മലങ്കരയിൽ നിന്നും ഇതഃപ്പര്യന്തം പരിശുദ്ധനായി പ്രഖ്യാപിക്കപ്പെട്ട ഏക പരിശുദ്ധനായ പരുമല മാർ ഗ്രീഗോറിയോസ് പിതാവിന്റെ ചരമശതാബ്ദി നവംബർ 2-ന് നാം ആചരിക്കുന്നു. ഇതൊരു ശ്രേഷ്ഠമായ ചരിത്ര മുഹൂർത്തമാണ്. സഭയിൽ തർക്കങ്ങളും പ്രതിസന്ധികളും നിലനില്ക്കുന്നുവെന്നത് ചരിത്രസത്യം. പ്രതിസന്ധികളെയും പ്രതിബന്ധങ്ങളെയും മുന്നേറ്റത്തിനുള്ള അവസരങ്ങളായി മാറ്റുവാനുള്ള കഴിവാണ് വിശ്വാസികളായ നാം സഭയായി ആർജ്ജിക്കേണ്ടത്. ക്രൈസ്തവ സഭയുടെ നൂറ്റാണ്ടുകളായ ചരിത്രം പരിശോധിക്കുമ്പോൾ നാം കാണുന്ന ചിത്രം വേറൊന്നല്ല. അതതു കാലത്തെ വിശ്വാസികൾ പ്രതിബന്ധങ്ങളെയും പ്രതികൂലതയേയും അതിജീവിച്ച് ക്രിസ്തുവിനോടു ചേർന്ന് മുന്നേറി. അപ്പോസ്തോലിക കാലം മുതൽ പിതാക്കന്മാരുടെ കാലങ്ങളിലൂടെ ലോകമെമ്പാടും വ്യാപിച്ച ക്രൈസ്തവ സഭയുടെ ആ ചരിത്രം ഇന്നും നമ്മെ ഉത്തേജിപ്പിക്കേണ്ടതാണ്.

2012 സെപ്തംബർ 15 ന് കാതോലിക്കാ സ്ഥാപനത്തിന്റെ ശതാബ്ദി ആഘോഷിക്കുന്നതിനകമായി നാം പലതും നേടിയെടുക്കേണ്ടതുണ്ട്. ഈ പത്തുവർഷങ്ങളിലായി സഭയെ മുഴുവനായും നവ ചൈതന്യം കൊണ്ടു നിറയ്ക്കുവാൻ നമുക്കു സാധിക്കണം. എങ്കിൽ മാത്രമേ നൂറ്റാണ്ടുകളായി ഭാരതത്തിൽ നിലനിൽക്കുന്ന നമ്മുടെ സഭയ്ക്ക് അതിന്റെ ഉണ്മ നേടിയെടുക്കുവാനും അർത്ഥവത്തായി സാക്ഷ്യം വഹിക്കുവാനും സാധിക്കൂ. ചരിത്രത്തിന്റെ ഏടുകൾ സസൂക്ഷ്മം പരിശോധിക്കുമ്പോൾ തെളിഞ്ഞു കാണുന്ന ഒരു വാസ്തവം ഈ സഭയിലെ ഏറ്റവും ചൈതന്യവത്തായി പ്രവർത്തിച്ചിട്ടുള്ള രണ്ടു പ്രസ്ഥാനങ്ങൾ പത്തൊൻപതാം നൂറ്റാണ്ടിന്റെ രണ്ടാം ദശകത്തിൽ ആരംഭം കുറിച്ച് ഇരുപതാം നൂറ്റാണ്ടിൽ ശക്തിയാർജ്ജിച്ച് ഇന്നത്തെ നിലയിൽ എത്തിച്ചേർന്നിട്ടുള്ള നമ്മുടെ തിയോളജിക്കൽ സെമിനാരിയും ഇരുപതാം നൂറ്റാണ്ടിന്റെ ഒന്നാം ദശകത്തിൽത്തന്നെ ആരംഭം കുറിച്ച് സഭാതലത്തിലും സാമൂഹ്യരാഷ്ട്രീയ നഭസ്സിലും നിരവധി ചെറുപ്പക്കാരെ സജ്ജമാക്കിയ ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനവും ആണ്. 2005-ൽ തിയോളജിക്കൽ സെമിനാരി അതിന്റെ 190-ാം വർഷം ആചരിക്കയാണ്. ഓർത്തഡോക്സ് ദൈവവിജ്ഞാനീയ പരിശീലനത്തിന്റെ പ്രഥമ പടി മുതൽ ഡോക്ടറൽ നിലവാരത്തിലുള്ള പഠനം വരെ അവിടെ നിർവ്വിഘ്നം തുടരുന്നു. പുതിയ ലൈബ്രറി സംവിധാനവും, എക്യുമെനിക്കൽ കേന്ദ്രവും സമ്മേളനഹാളും നിർമ്മാണ പരിസമാപ്തിയിൽ എത്തിനില്ക്കുന്നു. ആവശ്യമായ ഗ്രന്ഥശേഖരണവും മറ്റു സംവിധാനങ്ങളും ഉടനടി ഉണ്ടാകേണ്ടിയിരിക്കുന്നു. വേണ്ടത്ര ദൈവ വിജ്ഞാനം നേടിയ ജനങ്ങളും പുരോഹിത ശ്രേണിയുമാണ് സഭയുടെ യഥാർത്ഥ സമ്പത്ത്. 190-ാം വാർഷികം ജൂബിലി ആഘോഷമാക്കുന്നതിനകമായി ഈ ദൈവശാസ്ത്രപരിശീലനകേന്ദ്രത്തെ അർഹമായ രീതിയിൽ കാലോചിതമായി സജ്ജമാക്കുവാനും ദൈവജനം സ്ത്രീപുരുഷ ഭേദമെന്യേ ദൈവവിജ്ഞാന പരിശീലന പ്രക്രിയയിൽ പങ്കാളിത്വം വഹിക്കുവാനും സാധിക്കണം.

1908-ൽ രൂപം കൊണ്ട "സിറിയൻ വിദ്യാർത്ഥി കോൺഫറൻസിന്റെ തീരു

മാനങ്ങളിൽ പ്രമുഖ സ്ഥാനം കൊടുത്തിരിക്കുന്നത് നമ്മുടെ സഭയിൽ സണ്ടേസ്കൂൾ പ്രവർത്തനം ക്രമീകൃതമായി സംഘടിപ്പിച്ച് നമ്മുടെ ബാലസമൂഹത്തെ വിശ്വാസത്തിൽ ഉറപ്പിക്കണമെന്നാണ്. അതിന് ഒരു പ്രത്യേക കമ്മറ്റി തന്നെ രൂപീകരിക്കയും ഒരു പ്രസിദ്ധീകരണം "വേദാദ്ധ്യാപകൻ" ഒളശ്ശ നാലാത്ര എൻ. എ. പോത്തന്റെ ചുമതലയിൽ ആരംഭിക്കുകയും ചെയ്തു. ഇന്നത്തെ സണ്ടേസ്കൂൾ പ്രസ്ഥാനത്തിന്റെ വ്യവസ്ഥാപിതമായ തുടസ്സം അവിടെ കുറിക്കുന്നു. അതിനുശേഷം ബഥനി മാസികവഴി സണ്ടേസ്കൂൾ ക്ലാസ്സുകൾ പ്രചരിപ്പിക്കുകയുണ്ടായി. പില്ക്കാലത്ത് സെറാമ്പൂർ ഗ്രാഡ്യുവേറ്റായ ചന്ദനപ്പള്ളി സ്വദേശി ബ. കെ. ദാവീദച്ചൻ സണ്ടേസ്ക്കൂളിന്റെ ജീവാത്മാവും പരമാത്മാവുമായി പ്രവർത്തിച്ച് പ്രസ്ഥാനത്തെ ശക്തീകരിച്ചത് തുടർക്കഥ മാത്രമാണ്. വേറൊരു സെറാമ്പൂർ ഗ്രാഡ്യുവേറ്റായ പുത്തൻകാവിൽ കൊച്ചുതിരുമേനി 1930-മുതൽ പ്രസ്ഥാനത്തിന്റെ പ്രസിഡന്റായും പ്രവർത്തിച്ചു. 2008-ാമാണ്ട് സണ്ടേസ്ക്കൂൾ പ്രസ്ഥാനത്തിന്റെ ശതാബ്ദിയായി കരുതുന്നതിൽ തെറ്റില്ല.

1914-ൽ കോട്ടയം എം.ഡി. സെമിനാരിയിൽ ചേർന്ന വിദ്യാർത്ഥി കോൺഫറൻസിലെ ഫാദർ ഹോംസിന്റെ "ലോകരക്ഷകനായ ക്രിസ്തുവിന്റെ ത്യാഗ"ത്തെപ്പറ്റിയുള്ള പ്രസംഗമാണ് യുവാവായിരുന്ന സ്കൂൾ അദ്ധ്യാപകൻ മൂക്കഞ്ചേരിൽ എം.പി. പീറ്ററിനെ "ക്രിസ്തുവിന്റെ സഭയിലെ നിത്യപുരോഹിതനാക്കി"ത്തീർത്തത്. ഒന്നാം കോൺഫറൻസു മുതൽ തുടർച്ചയായി എല്ലാ സമ്മേളനങ്ങളിലും സംബന്ധിച്ച് സൽപ്രേരണ ഉൾക്കൊണ്ട പീറ്റർ ജോലി രാജിവച്ച് ശെമ്മാശുപട്ടം സ്വീകരിച്ച് സെറാമ്പൂർ കോളജിലേക്ക് പരിശീലനത്തിന് യാത്രയായി. വിദ്യാർത്ഥി കോൺഫറൻസിന്റെ ജനറൽ സെക്രട്ടറിയായിരുന്ന എം.പി. പീറ്റർ സുവിശേഷ സമർപ്പണത്തിനായി സ്വയം സമർപ്പിച്ച് 1924-ൽ സ്ലീബാദാസസമൂഹത്തിന് രൂപം കൊടുത്തു. അന്ന് അധഃകൃതരായി ഗണിച്ചിരുന്ന ആയിരക്കണക്കിനു ഹരിജനങ്ങളെ ക്രിസ്തുവിന്റെ സ്നേഹത്തിനു പാത്രീഭൂതരാക്കി രക്ഷയുടെ മാർഗ്ഗത്തിലേക്കു നയിച്ചു. ആ സുവിശേഷ പ്രസ്ഥാനത്തിന്റെ 80-ാം വർഷ ജൂബിലിയാണ് 2004 സെപ്റ്റംബർ 14-ന് കൊണ്ടാടേണ്ടത്, അതോടൊപ്പം സുവിശേഷ പ്രവർത്തനത്തിന്റെ ശക്തീകരണവും.

1933-ൽ വിദ്യാർത്ഥി കോൺഫറൻസിന്റെ സുവർണ്ണജൂബിലി (Silver Jubilee) തിരുവല്ല ബാലികാമഠം സ്ക്കൂളിൽ ഒത്തു ചേരുമ്പോൾ എടുത്ത തീരുമാനങ്ങളിലൊന്നാണ് സഭയ്ക്ക് കേരളത്തിനുവെളിയിൽ മിഷ്യൻ കേന്ദ്രം (വിദേശമിഷ്യൻ) സ്ഥാപിക്കയെന്നത്. അന്നത്തെ കോൺഫറൻസ് ജനറൽ സെക്രട്ടറി ഒളശ്ശ സ്വദേശി കെ.സി. വർഗ്ഗീസും കോൺഫറൻസിന്റെ സജീവ പ്രവർത്തകരിലൊരാളായിരുന്ന തുമ്പമൺ തോപ്പിൽ റ്റി.ഒ. മാത്യുവും തങ്ങളുടെ ഗുരുഭൂതനും കൽക്കട്ട ബിഷപ്സ് കോളജ് പ്രിൻസിപ്പലുമായിരുന്ന ബിഷപ്പ് പെക്കൻഹാം വാൽഷിനോടും മിസ്സസ് വാൽഷിനോടും ചേർന്നാണ് 1936-ൽ കോയമ്പത്തൂരിനടുത്ത് തടാകം താഴ്വരയിൽ ക്രിസ്തുശിഷ്യാശ്രമം സ്ഥാപിച്ചത്. അങ്ങനെ പുരാതനമായ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ഇദംപ്രഥമമായി കേരളത്തിനുവെളിയിൽ ഒരു മിഷ്യൻ കേന്ദ്രം ലഭിച്ചു. സഭയുടെ ബാഹ്യ കേരളമിഷ്യന്റെ സപ്തതിയാണ് 2006-ൽ കൊണ്ടാടേണ്ടത്. ആ ലക്ഷ്യം വച്ചുകൊണ്ട് തടാകം ആശ്രമത്തിലെ ആശുപത്രി "ബാലഭവനം, സാമൂഹ്യ-ആദ്ധ്യാത്മിക പ്രവർത്തനങ്ങൾ തുടങ്ങിയവ വിപുലീകരിച്ചുകൊണ്ടിരിക്കുന്നു. ഈ ലേഖകൻ ആശ്രമ പ്രവർത്തനങ്ങളിലേക്കു കടന്നു വരുന്നതും മിഷ്യനറി പ്രവർത്തനങ്ങളിൽ താല്പര്യം കണ്ടെത്തുന്നതും വിദ്യാർത്ഥി പ്രസ്ഥാനത്തിൽ നിന്നും ആവേശം ഉൾക്കൊണ്ടുതന്നെയാണ്.

വിദ്യാർത്ഥി കോൺഫറൻസിന്റെ ഇതേ സമ്മേളനത്തിൽ ഉയർന്നുവന്ന വേറൊരു ആശയമാണ് സഭയിലെ വിദ്യാർത്ഥികളല്ലാത്ത യുവാക്കൾക്ക് ഒരു സമാജം സജ്ജമാക്കുകയെന്നത്. അന്ന് യുവാവായിരുന്ന കെ.എം. ചെറിയാൻ കണ്ടത്തിലാണ് ആ ആശയം മുന്നോട്ടു വച്ചത്. തുടർന്ന് ബഥനി മാസികയിലൂടെ പലരും ആശയ പ്രകടനം നടത്തി. 1936-ൽ പുത്തൻകാവിൽ കൊച്ചു തിരുമേനി പ്രസിഡന്റായും പി.ജെ. ദാനിയേൽ ക്ലേറി (പിന്നീട് ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ) സെക്രട്ടറിയായും തുമ്പമൺ ഭദ്രാസനത്തിൽ തുടങ്ങിയ "യുവജന സമാജ"മാണ് ഇന്ന് ദശകങ്ങൾ പിന്നിട്ട് പൗരസ്ത്യ ഓർത്തഡോക്സ് യുവജന പ്രസ്ഥാനമായി വളർന്നു പന്തലിച്ചത്. അതിന്റെയും സപ്തതിയാണ് 2006-ൽ.

1922-ൽ തന്നെ വിദ്യാർത്ഥിനി കോൺഫറൻസും ആരംഭിച്ചു. അതിന്റെ പടിപടിയായ വളർച്ചയിലൂടെയാണ് ഇന്നത്തെ മർത്തമറിയം വനിതാസമാജവും രൂപം കൊണ്ടത്. ദിവംഗതരായ എം.സി. കുറിയാക്കോസ് റമ്പാച്ചനും, ശ്രീമതി കെ.എം. അന്നമ്മയും ആദികാലങ്ങളിൽ നേതൃത്വം നൽകി. പിന്നീട് മിസ്സ് ആലീസുമാണി തുടങ്ങിയവരുടെ പ്രവർത്തനങ്ങളിലൂടെ ഇന്നത്തെ നിലയിൽ എത്തിച്ചേർന്നിരിക്കുന്നു. അതിന്റെയും ഒരു ജൂബിലി ഈ പത്തു വർഷങ്ങൾക്കകം വന്നു ചേരുന്നു.

വിദ്യാർത്ഥി കോൺഫറൻസിന്റെ ആദ്യ ദശകത്തിൽ അനിഷേധ്യമായ നേതൃത്വം നല്കിയ പി.റ്റി. ഗീവറുഗീസ് ശെമ്മാശ്ശൻ പില്ക്കാലത്ത് അച്ചനായി അന്നത്തെ മലങ്കര മെത്രാപ്പോലീത്തായായിരുന്ന സഭാ ഭാസുരൻ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ നിർദ്ദേശപ്രകാരം സെറാമ്പൂരിൽ പ്രഫസറായിരിക്കവേയാണ് അന്നത്തെ വിദ്യാർത്ഥി നേതാക്കളായിരുന്ന മെസ്സേഴ്സ് ചന്ദനപ്പള്ളി കെ. ഡേവിഡ്, നാടാവള്ളിൽ എൻ.ജി. കുര്യൻ, മട്ടയ്ക്കൽ എം.എം. അലക്സാണ്ടർ (പിന്നീട് മാർ തേവോദോസ്യോസ്) കിഴക്കേത്തലയ്ക്കൽ കെ.റ്റി. വർഗീസ് (പിന്നീട് മാർ പീലക്സീനോസ്) മൂക്കഞ്ചേരിൽ എം.പി. പീറ്റർ (പിന്നീട് മാർ ഒസ്താത്തിയോസ്) എന്നിവർ സെറാമ്പൂരിൽ വിദ്യാർത്ഥികളാകുന്നത്. അവിടെ വിദ്യാർത്ഥി സമ്മേളനങ്ങളിൽ നിന്നും ലഭിച്ച ആവേശമാണ് അവരെ എല്ലാവരേയും സഭയിലെ വൈവിധ്യമാർന്ന ആദ്ധ്യാത്മീകപ്രവർത്തനങ്ങളിൽ നേതൃനിരയിൽ എത്തിച്ചത്. അവരിൽ പി.റ്റി. ഗീവറുഗീസ് അച്ചനും എം.എം. അലക്സാണ്ടറും ചേർന്നാണ് നമ്മുടെ സഭയിലെ ആദ്യത്തെ സന്യാസസമൂഹത്തിന് (ബഥനി ആശ്രമം) 1918-ൽ ജന്മം നൽകിയത്. അതിനുശേഷമാണ് പത്തനാപുരം താബോർ ദയറായും മറ്റും (1920) രൂപം പ്രാപിക്കുന്നത്. 1918-ൽ തന്നെയാണ് നമ്മുടെ സഭയിൽ ഇദംപ്ര

ശേഷം 27-ാം പേജിൽ

ലേഖനം

# മലങ്കരസഭയുടെ പുതിയ മാനേജിംഗ് കമ്മറ്റിയും ഭാവിയുടെ ശൈലിയും

ഫാ. ഡോ. കെ.എം. ജോർജ്ജ്
(പ്രിൻസിപ്പൽ ഓർത്തഡോക്സ് വൈദിക സെമിനാരി)

മലങ്കര സഭയുടെ പുതിയ മാനേജിംഗ് കമ്മറ്റി നിശ്ചയ ദാർഢ്യത്തോടു കൂടി സഭയുടെ പൊതു നന്മയെക്കരുതി പ്രവർത്തിച്ചു തുടങ്ങിയതിൽ സഭയുടെ മുഴുവൻ അഭിനന്ദനം അർഹിക്കുന്നു. ആദ്യസമ്മേളനത്തിൽത്തന്നെ, ഭദ്രാസന വിഭജനം, മെത്രാപ്പോലീത്താമാരുടെ നിയമനം തുടങ്ങിയ വിഷമം പിടിച്ച കാര്യങ്ങളിൽ കമ്മറ്റി അതിന്റെ തീരുമാനശേഷി പ്രകടിപ്പിച്ചു. ഇനിയുള്ള സമ്മേളനങ്ങളിലും സഭയുടെ പൊതു പ്രശ്നങ്ങൾ പരിഹരിക്കാൻ ഇങ്ങനെയൊരു നിലപാട് സഹായിക്കുമെന്ന് സഭാംഗങ്ങൾക്ക് പ്രതീക്ഷയുണ്ട്. മനുഷ്യർമൂലം മനുഷ്യ സമൂഹത്തിലുണ്ടാകുന്ന ഏതു പ്രശ്നത്തിനും പരിഹാരമുണ്ട്. അതിനുള്ള ആദ്യപടി, പ്രശ്നത്തോട് ബന്ധപ്പെട്ട എല്ലാവരും ചേർന്ന്, ഈ പ്രശ്നം ഞങ്ങൾ പരിഹരിക്കും എന്ന് ഉറച്ച് തീരുമാനമെടുക്കുകയാണ്. (സമാധാനം, നീതി, അനുരഞ്ജനം, ഐക്യം തുടങ്ങിയ പൊരു ലക്ഷ്യങ്ങൾ ഇവിടെ ആവശ്യമാണ്). അതിനുശേഷം വേണം പ്രശ്നത്തിന്റെ ചർച്ചയിലേക്കും പരിഹാരമാർഗ്ഗങ്ങളിലേക്കും പ്രവേശിക്കാൻ. പ്രശ്നത്തിന് നീക്കുപോക്കുണ്ടാകാൻ താൽപ്പര്യമില്ലാത്ത കക്ഷികൾ കാണാം. അവരുടെ നിലപാട് ക്രിസ്തീയമല്ലെന്നും പൊതുനന്മയ്ക്ക് എതിരാണെന്നും അവരെ ബോദ്ധ്യപ്പെടുത്തണം. അങ്ങനെയായാൽ, നമ്മുടെ സമൂഹത്തിൽ പൊതുവിനെ ബാധിക്കുന്ന ഏതു കുഴഞ്ഞ പ്രശ്നത്തിനും നിവൃത്തി വരുത്താം. ഈയൊരു തത്വമാണ് മാനേജിംഗ്കമ്മറ്റി അവലംബിച്ചതെന്ന് കരുതുന്നു.

നമ്മുടെ മാനേജിംഗ് കമ്മറ്റി സഭയിലെ എപ്പിസ്ക്കോപ്പൽ സുന്നഹദോസിലെ എല്ലാ മെത്രാപ്പോലീത്താമാരും വൈദിക, ജന പ്രതിനിധികളും അടങ്ങിയ സമുന്നത സമിതിയാണ്. അതുകൊണ്ട് വിശേഷിച്ചും വലിയ പ്രതിസന്ധികളുടെ കാലത്ത് ജനങ്ങൾ നേതൃത്വത്തിനും മാർഗ്ഗനിർദ്ദേശത്തിനും ഈ സമിതിയിലേക്ക് ഉറ്റുനോക്കും. വിവേകത്തോടും നിശ്ചയദാർഢ്യത്തോടു കൂടി ഈ കമ്മറ്റി എടുക്കുന്ന തീരുമാനങ്ങൾ ജനങ്ങൾക്ക് സന്തോഷവും പ്രത്യാശയും നൽകും. ചില വ്യക്തികളുടെയും ഗ്രൂപ്പുകളുടെയും സ്വാർത്ഥ താൽപ്പര്യങ്ങൾക്കുപരി, സഭയുടെ പൊതു നന്മയും ക്രിസ്തീയ സാക്ഷ്യവും മുൻ നിർത്തി പ്രവർത്തിക്കാനുള്ള ആത്മീയ കുലീനത്വം പുതിയ മാനേജിംഗ് കമ്മറ്റി പ്രകടിപ്പിക്കുമെന്ന് ജനങ്ങൾ പ്രതീക്ഷിക്കുന്നു.

സഭയിലെ പൂർവ്വകാല മാനേജിംഗ് കമ്മറ്റി മീറ്റിംഗുകളുടെ വെളിച്ചത്തിൽ കമ്മറ്റിയുടെ പ്രവർത്തന ശൈലിയെപ്പറ്റി ധാരാളം വിമർശനങ്ങളും നല്ല ചില നിർദ്ദേശങ്ങളും ജനങ്ങളിൽ നിന്ന് ഉണ്ടായിട്ടുണ്ട്. മിക്കവാറും അവയൊക്കെ അവഗണിക്കപ്പെടുകയാണ് പതിവ് ചില വിമർശനങ്ങളോട് നിഷേധാത്മകമായ കടുത്ത പ്രതികരണവും ചിലപ്പോൾ കമ്മറ്റിയിൽ നിന്ന് ഉണ്ടായിട്ടുണ്ട്. എന്നാൽ സൃഷ്ടിപരമായ നല്ല നിർദ്ദേശങ്ങൾ കണക്കിലെടുത്തു നടപ്പിലാക്കാൻ പുതിയ മാനേജിംഗ് കമ്മറ്റിക്ക് അതിന്റെ പുതുമയും ഉത്സാഹവും കൊണ്ട് സാധിക്കും. ഒരു പുതിയ പാരമ്പര്യം സൃഷ്ടിക്കാൻ അവർക്ക് കഴിയും. ഈയൊരു പ്രതീക്ഷയോടെ ചില എളിയ നിർദ്ദേശങ്ങൾ വയ്ക്കട്ടെ.

1. മാനേജിംഗ് കമ്മറ്റിയുടെ അടുത്ത സമ്മേളനത്തിൽ ഒരു സെഷൻ (ഒന്നര മണിക്കൂർ മതിയാവും) മുഴുവൻ, എങ്ങിനെയാണ് ഒരു സമുന്നത സമിതി കാര്യങ്ങൾ ചർച്ച ചെയ്ത് തീരുമാനിക്കുന്നത് എന്നതിനെപ്പറ്റിത്തന്നെ ഒരു ചർച്ച ക്രമീകരിക്കണം. നമ്മുടെ പൊതുസമൂഹത്തിൽ ഉത്തരവാദിത്തമുള്ള മീറ്റിംഗുകൾ കാര്യക്ഷമമായി നടത്തി തീരുമാനങ്ങൾ എടുത്ത് പരിചയമുള്ള ഒന്നോ രണ്ടോ പ്രഗൽഭ വ്യക്തികളെ നമ്മുടെ സഭയിൽ നിന്നു തന്നെ ഇതിനു മാർഗ്ഗനിർദ്ദേശം നൽകാൻ ക്ഷണിക്കാം. ഈ സെഷന്റെ അവസാനം, കമ്മറ്റിയിൽ പങ്കെടുക്കുന്നവർ അനുഷ്ഠിക്കേണ്ട ചില ലളിതമായ നിയമങ്ങൾ കമ്മറ്റി തന്നെ രൂപപ്പെടുത്തണം. എല്ലാ ഭാവി സമ്മേളനങ്ങളിലും കമ്മറ്റിയംഗങ്ങൾ ഈ നിയമങ്ങൾ സ്വയം പാലിക്കുന്നുവെന്ന് അദ്ധ്യക്ഷനും മറ്റ് അംഗങ്ങളും പരസ്പരം ഉറപ്പുവരുത്തണം. കാര്യക്ഷമമായ ഒരു ശൈലിയിലൂടെ മാനേജിംഗ് കമ്മറ്റിയുടെ സമ്മേളന സമയം ചുരുക്കുന്നതിനും വ്യക്തമായ തീരുമാനങ്ങൾ എടുക്കുന്നതിനും സാധിക്കും.

2. അപ്പോസ്തോലിക പാരമ്പര്യമുള്ള ഒരു പൗരസ്ത്യ ക്രിസ്തീയ സഭയുടെ എല്ലാ മേൽപ്പട്ടക്കാരും തെരഞ്ഞെടുക്കപ്പെട്ട വൈദിക, ജന, പ്രതിനിധികളും അടങ്ങുന്ന മലങ്കര അസോസ്യേഷനും അതിന്റെ മാനേജിംഗ് കമ്മറ്റിയ്ക്കും സഭയുടെ പാരമ്പര്യമനുസരിച്ച് യഥാർത്ഥ സുന്നഹദോസിന്റെ സ്വഭാവം (Synodal Character) കൈവരുന്നുണ്ട്. പുരാതനവും ദൈവ ശാസ്ത്രപരവുമായ ഈ സ്ഥാനത്തെ നാം ശരിയായ അർത്ഥത്തിൽ ഉൾക്കൊള്ളണം അതുകൊണ്ട് ആ സമിതിയുടെ സമ്മേളനം ക്രിസ്തീയ ശൈലിയിലാവണം, തരംതാണ രാഷ്ട്രീയ മാതൃകയിലാവരുത്. ഈ ശൈലിമാറ്റത്തിന് പല മാർഗ്ഗങ്ങൾ അവലംബിക്കാം. ഒരു ചെറിയ നിർദ്ദേശം.

a) ഓരോ സമ്മേളനവും ആരംഭി

പാവനസ്മരണയ്ക്ക്

16-ാം ചരമവാർഷികം
24-09-2002



# REV. FR. YAKKOOB O.I.C.

## Bethany Ashramam, R. Perunad

*Inserted by:-*

സന്തപ്ത കുടുംബാംഗങ്ങൾ

ക്കുന്നത് ഗൗരവവും പ്രസക്തവുമായ തിരുവചന പഠനത്തോടും ധ്യാനത്തോടും കൂടിയാവണം. കമ്മറ്റിയുടെ പ്രവർത്തന ശൈലിയെയും തീരുമാനങ്ങളെയും ക്രിസ്തീയമായി സ്വാധീനിക്കാനും രൂപാന്തരപ്പെടുത്താനും ഇതിനു കഴിയും. നമ്മുടെ സഭയിൽ നിന്നോ സഹോദരി സഭകളിൽ നിന്നോ ഇതിനു നേതൃത്വം നൽകാൻ പറ്റിയ വ്യക്തികളെ ക്ഷണിക്കാം.

b) ബൈബിൾ പഠനത്തെത്തുടർന്ന്, നമ്മുടെ പൊതു സമൂഹത്തെ ബാധിക്കുന്ന അല്ലെങ്കിൽ ക്രിസ്തീയ സഭയെന്ന നിലയിൽ നാം പ്രതികരിക്കേണ്ട ഏതെങ്കിലുമൊരു പൊതു വിഷയത്തെക്കുറിച്ച് അക്കാര്യത്തിൽ അറിവുള്ള ഒരു വ്യക്തി ചുരുങ്ങിയ കാര്യമാത്ര പ്രസക്തമായ അവതരണം നടത്തണം.

c) വിഷയാവതരണത്തെ തുടർന്ന് ചുരുങ്ങിയ സമയം പൊതു ചർച്ച

ഈ മൂന്നു കാര്യങ്ങൾക്കും കൂടി 15 മിനിട്ടു വച്ച് 45 മിനിട്ട്, കൂടിയാൽ 1 മണിക്കൂർ മതിയാവും

ഇങ്ങനെയുള്ള ആരംഭം എല്ലാ സമ്മേളനത്തിലും ഉണ്ടായാൽ, മലങ്കര സഭയുടെ പ്രവർത്തന പദ്ധതിയിൽ എന്തിനൊക്കെയാണ് മുൻഗണന നൽകേണ്ടത് എന്ന് തീരുമാനിക്കാൻ കമ്മറ്റിക്ക് സാധിക്കും. ഇപ്പോൾ നമ്മുടെ സഭ ചില ജീവകാരുണ്യ പ്രവർത്തനങ്ങളും സാധാരണ നിലയിലുള്ള സ്ഥാപനങ്ങളും മറ്റും നടത്തുന്നതല്ലാതെ, നമ്മുടെ സമൂഹത്തിന്റെ കാലിക പ്രശ്നങ്ങളെക്കുറിച്ചോ, സഭ ഈ ലോകത്തിൽ അനുഷ്ഠിക്കേണ്ട ധർമ്മത്തെക്കുറിച്ചോ ഒന്നും ഔദ്യോഗിക വേദികളിൽ പരിചിന്തനം നടത്തുന്നില്ല. മുൻഗണനക്രമം പലപ്പോഴും തെറ്റിപ്പോകുന്നു വ്യവഹാരങ്ങളുടെ നൂലാമാലകളിൽ നിന്ന് നാം വിമോചിതരായിരിക്കുന്ന ഈ അവസരത്തിൽ ഉന്നതമായ ലക്ഷ്യബോധത്തോടും ആന്തരിക ശിക്ഷണത്തോടും കാര്യക്ഷമമായ സംഘടനാ പാടവത്തോടും കൂടി മുന്നേറേണ്ട സമയമാണിത്.

3. അടുത്ത പത്തു വർഷത്തേക്കുള്ള ഒരു കർമ്മപദ്ധതി; ആത്മീയ നവോത്ഥാന ദശകം (Renewal Decade) എന്ന പേരിൽ, പരുമലയിൽ കൂടിയ മലങ്കര സഭാ വൈദിക സംഘം, ശുപാർശ ചെയ്തിട്ടുണ്ട്. സഭയുടെ സമഗ്രമായ വികസനവും ആത്മീയ നവോത്ഥാനവും ലക്ഷ്യമാക്കിയ ഈ പദ്ധതി മാനേജിംഗ് കമ്മറ്റി പരിഗണിക്കയും വേണ്ട ഭേദഗതികൾ വരുത്തി, അതിൽ പ്രായോഗികമായ കാര്യങ്ങൾ നടപ്പിൽ വരുത്തുകയും ചെയ്യണം.

ഇങ്ങനെ ചില കാര്യങ്ങൾ ചെയ്യാൻ കമ്മറ്റി ഉത്സാഹം കാണിച്ചാൽ, കമ്മറ്റിയുടെ പ്രതിഛായയിൽ കാര്യമായ മാറ്റം വരും. കുറെ കണക്കുകൾ കേൾക്കാനും, കുറെപ്പേർക്ക് ഒച്ചയെടുത്ത് ബഹളം വെച്ച് പിരിയാനുമുള്ള ഒരു സമിതിയെന്നുള്ള പഴയ ലേബൽ മാറ്റിയെടുക്കാൻ പുതിയ മാനേജിംഗ് കമ്മറ്റിക്ക് കഴിയും. പുതിയ അസോസ്യേഷൻ സെക്രട്ടറിയും ബന്ധപ്പെട്ട എല്ലാവരും ഒരു ടീമായി ഇക്കാര്യത്തിൽ ശ്രദ്ധിക്കും എന്ന് പ്രതീക്ഷിക്കുന്നു.

രണ്ടു മാതൃകകൾ

ഈ ലേഖകൻ നേരിട്ട് അനുഭവിച്ചറിഞ്ഞ രണ്ട് ഇതര സഭാ യോഗങ്ങളെപ്പറ്റി ഇവിടെ സൂചിപ്പിക്കുന്നത് ഒരുപക്ഷേ പൊതുവിൽ പ്രയോജനപ്പെടുമെന്ന് പ്രതീക്ഷിക്കുന്നു.

1. 1998-ൽ വത്തിക്കാനിൽ നടന്ന ഏഷ്യൻ ബിഷപ്പ്സ് സുന്നഹദോസിൽ മൂന്നാഴ്ചക്കാലം "സഹോദര പ്രതിനിധി" (fraternal delegate) എന്ന നിലയിൽ പങ്കെടുക്കാൻ അവസരമുണ്ടായി. പുതിയ നൂറ്റാണ്ടിൽ ഏഷ്യൻ കത്തോലിക്കാ സഭയുടെ ദർശനം, കർമ്മ പരിപാടികൾ എന്നിവയെക്കുറിച്ച് പരിചിന്തനം ചെയ്യാൻ മാർപ്പാപ്പാ വിളിച്ചുകൂട്ടിയ സുന്നഹദോസാണിത്. എല്ലാ സെഷനിലും മാർപാപ്പാ കൃത്യസമയത്ത് സന്നിഹിതനായി പരമാദ്ധ്യക്ഷസ്ഥാനത്തിരിക്കും. പക്ഷേ സമ്മേളനം യഥാർത്ഥത്തിൽ നിയന്ത്രിക്കുന്നതും, ആദ്ധ്യക്ഷം വഹിക്കുന്നതും അദ്ദേഹം ചുമതലപ്പെടുത്തുന്ന ഒരു കർദ്ദിനാളായിരിക്കും. ഔദ്യോഗിക നടപടികൾക്കിടയിൽ ഒരക്ഷരം പോലും മാർപാപ്പാ മിണ്ടുകയില്ല. സമ്മേളനത്തിനു മുൻപും പിൻപും ചില കാര്യങ്ങൾ അനൗപചാരികമായി അദ്ദേഹം പറയുകയും പ്രാർത്ഥനയ്ക്കു നേതൃത്വം കൊടുക്കുകയും ചെയ്യും. അപ്പോൾ പാപ്പാ പറയുന്ന കാര്യങ്ങൾ ഔദ്യോഗിക രേഖകളിൽ ഉൾപ്പെടുത്തുകയില്ല.

ഈ ക്രമീകരണത്തിന് പല നല്ല വശങ്ങൾ ഉണ്ട്. പ്രധാനമായും സമ്മേളനം ഏതെങ്കിലും പ്രതിസന്ധിയിലോ ചർച്ചകൾ ഊരാക്കുടുക്കിലോ അകപ്പെട്ടാൽ, മാർപാപ്പായോട് "അപ്പീൽ" ചെയ്യുന്നതിനും അദ്ദേഹത്തിന് അന്തിമ തീരുമാനമെടുക്കുന്നതിനും കഴിയും. അദ്ദേഹം നേരിട്ട് അദ്ധ്യക്ഷനായാൽ ഇത് എപ്പോഴും സാധിച്ചെന്ന് വരുകയില്ല. ചർച്ചകൾ നടത്തുന്നത് ഏറ്റം അച്ചടക്കത്തോടെയാണ്. എത്ര അത്യുന്നത കർദ്ദിനാളായാലും സമ്മേളനത്തിൽ അഭിപ്രായം പറയാൻ അനുവദിച്ചിട്ടുള്ള നിശ്ചിത സമയത്തിൽ കൂടുതൽ സംസാരിച്ചാൽ അദ്ദേഹം സംസാരിക്കുന്ന മൈക്ക് ഓഫാക്കും! (നമ്മുടെ മാനേജിംഗ് കമ്മറ്റിയിൽ പരീക്ഷിച്ച് നോക്കാവുന്നതാണ്!)

2. രണ്ടാമത്തെ സഭായോഗം, നവീകരണ സഭയായ മിസോറാമിലെ

**നമ്മുടെ മാനേജിംഗ് കമ്മറ്റി സഭയിലെ എപ്പിസ്കോപ്പൽ സുന്നഹദോസിലെ എല്ലാ മെത്രാപ്പോലീത്താമാരും വൈദിക, ജന പ്രതിനിധികളും അടങ്ങിയ സമുന്നത സമിതിയാണ്. അതുകൊണ്ട് വിശേഷിച്ചും വലിയ പ്രതിസന്ധികളുടെ കാലത്ത് ജനങ്ങൾ നേതൃത്വത്തിനും മാർഗ്ഗനിർദ്ദേശത്തിനും ഈ സമിതിയിലേക്ക് ഉറ്റുനോക്കും. വിവേകത്തോടും നിശ്ചയദാർഢ്യത്തോടു കൂടി ഈ കമ്മറ്റി എടുക്കുന്ന തീരുമാനങ്ങൾ ജനങ്ങൾക്ക് സന്തോഷവും പ്രത്യാശയും നൽകും.**

ലേഖനം

# വിധി നടത്തി എടുക്കലും, സമാധാനപ്രക്രിയയും - സാദ്ധ്യതകളും വെല്ലുവിളികളും

അഡ്വ. എ. ഇസ്സഡ് ജേക്കബ്

മലങ്കരസഭയിൽ കഴിഞ്ഞ ഏതാണ്ട് ഒന്നര നൂറ്റാണ്ടു കാലത്തോളം വ്യവഹാരങ്ങൾ ഉണ്ടായിരുന്നു. ഈ വ്യവഹാരങ്ങൾക്കെല്ലാം ഉള്ള പൊതുവായ പ്രത്യേകത, ഇതെല്ലാം അന്ത്യോഖ്യാ പാത്രിയർക്കീസിന് മലങ്കരയിലുള്ള അധികാര അവകാശങ്ങളെ സ്പർശിക്കുന്നവ ആയിരുന്നു എന്നുള്ളതാണ്. അതായത് മലങ്കര സഭയിൽ ഉണ്ടായിട്ടുള്ള വ്യവഹാരങ്ങൾക്ക് മൂലകാരണം അന്ത്യോഖ്യാ പാത്രിയർക്കീസും അദ്ദേഹത്തിന്റെ ചെയ്തികളും ആയിരുന്നു.

1912-ലെ കാതോലിക്കാ സ്ഥാപനത്തോടുകൂടി, അന്ത്യോഖ്യാ പാത്രിയർക്കീസിന് മലങ്കരസഭയിന്മേൽ ഉണ്ടായിരുന്ന ആത്മീയാധികാരവും നഷ്ടമായി. എന്നിട്ടും 1934-ൽ പാസ്സാക്കിയ സഭാ ഭരണഘടനയിൽ അദ്ദേഹവുമായുള്ള ബന്ധം നിലനിർത്താൻ ഉതകുന്ന വ്യവസ്ഥകൾ ഉൾക്കൊള്ളിച്ചു. വാസ്തവത്തിൽ അക്കാര്യത്തിൽ മലങ്കര സഭ കാണിച്ച ഉദാത്ത ഭാവത്തെ പാത്രിയർക്കീസോ, അദ്ദേഹത്തിന്റെ അനുയായികളോ ഒരിക്കലും അംഗീകരിച്ചിട്ടില്ല എന്നത് ഒരു ദുഃഖസത്യമാണ്.

1995 ജൂൺ മാസം 2-ാം തീയതിയിലെ ബഹു. സുപ്രീംകോടതി വിധിയും അതിനെ തുടർന്ന് 2002 ജൂലൈ 12-ാം തീയതിവരെയുള്ള ഉത്തരവുകളും മൂലം, മലങ്കരസഭയെയും, അതിന്റെ ഘടകങ്ങളെയും, സ്ഥാനികളെയും സംബന്ധിച്ചുള്ള മിക്കവാറും എല്ലാ തർക്കവിഷയങ്ങളിലും തീർപ്പുകൽപിക്കപ്പെട്ടു കഴിഞ്ഞു.

പ്രസ്തുത വിധികളും ഉത്തരവുകളും പല കേസ്സുകളെ സംബന്ധിച്ചു പൊതുവായിട്ടുള്ളതാണ്. അതിൽ, പ്രധാനമായിട്ടുള്ള കേസ്സ് O.S. No. 4 of 1979 എന്ന നമ്പരിലുള്ളതാണ്. പ്രസ്തുത കേസ്സ് അന്നത്തെ പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായിരുന്ന പ. ബസേലിയോസ് ഔഗേൻ ബാവായും അദ്ദേഹത്തിന്റെ പിൻഗാമിയായി തെരഞ്ഞെടുക്കപ്പെട്ടിരുന്ന പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻബാവാ, ആ നിലയിലും കൂടി ഫയൽ ചെയ്തിരുന്നതാണ്. പ്രസ്തുത കേസ്സിലെ 2-ാം പ്രതിയാണ് ഇന്നത്തെ തോമസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ. പ്രസ്തുത കേസ്സിൽ മറ്റു ചില പ്രതികളും കൂടിയുണ്ടായിരുന്നതും, പ്രതിഭാഗത്തിനെ പ്രാതിനിധ്യ സ്വഭാവത്തിൽ കക്ഷി ചേർത്തിരുന്നതുമാണ്.

ഒരു വസ്തുത പ്രത്യേകം ചൂണ്ടിക്കാണിക്കേണ്ടിയിരിക്കുന്നു. ഇടവക പള്ളികളുടെ സ്വത്തുക്കൾ സഭവകയാണെന്ന് സ്ഥാപിച്ച് ഒരു വിധി ഉണ്ടാകണമെന്ന ഒരു നിവൃത്തിയേ പ്രസ്തുത കേസ്സിൽ ഇല്ലായിരുന്നു. മലങ്കരസഭയിലെ എല്ലാ ഇടവകപള്ളികളുടെയും ഭരണം, 1934-ലെ സഭാ ഭരണഘടനപ്രകാരം, പ്രസ്തുത ഭരണഘടനാനുസ്സരണം തിരഞ്ഞെടുക്കപ്പെട്ടവരോ നിയമിച്ചവരോ, ആയ സ്ഥാനികൾ മുഖാന്തിരം മാത്രം നടത്തപ്പെടേണ്ടതാണെന്നും അതിനു വിരുദ്ധമായി സ്ഥാനമേൽക്കുന്നവർക്ക് സഭാ ഭരണത്തിനോ, ഇടവക ഭരണത്തിനോ അവകാശമില്ലെന്നും, അങ്ങനെ ഉള്ളവരെ അത്തരം പ്രവർത്തനങ്ങൾ നടത്തുന്നതിൽ നിന്നും ശാശ്വതമായി നിരോധിക്കണമെന്നുമായിരുന്നു. ചുരുക്കത്തിൽ പറഞ്ഞാൽ പ്രസ്തുത കേസ്സിലെ നിവൃത്തികൾ. ബഹു. സുപ്രീംകോടതി ഈ പറഞ്ഞ നിവൃത്തികൾ എല്ലാം അനു

---

പ്രെസ്ബിറ്ററിയൻ സഭയുടെ ആയിരത്തിലധികം സഭാ പ്രതിനിധികൾ സംബന്ധിക്കുന്ന സിനഡ് മീറ്റിംഗാണ്. "അതിഥി" എന്ന നിലയിലാണ് ഈ ലേഖകൻ അതിൽ സംബന്ധിച്ചത്. പ്രസ്ബിറ്ററിയൻ സഭ എപ്പിസ്ക്കോപ്പൽ സഭയല്ല. പ്രസ്ബിറ്റർ സ്ഥാനം നമ്മുടെ ഇടവക വികാരിയുടേതിന് തുല്യമാണ്. ഇടവക പ്രതിനിധികൾ കൂടുന്ന അസോസ്യേഷനാണ് അവരുടെ സുന്നഹദോസ്. ഓരോ വർഷവും തെരഞ്ഞെടുക്കപ്പെടുന്ന ഒരു മോഡറേറ്ററാണ് അദ്ധ്യക്ഷൻ. ഇൻഡ്യൻ ഗോത്ര വർഗ്ഗക്കാരായ മിസോറാമിലെ ജനങ്ങൾ നടത്തുന്ന ഈ സുന്നഹദോസിലെ അച്ചടക്കവും കാര്യക്ഷമതയും നാം കണ്ടുപഠിക്കേണ്ടതാണ്. ആർക്കും അഭിപ്രായം പറയാം പക്ഷേ മോഡറേറ്റർ എഴുന്നേറ്റു നിന്നു കഴിഞ്ഞാൽ, പിന്നെ ആരും സംസാരിക്കയില്ല. കൈപൊക്കുന്ന ക്രമമനുസരിച്ച് അഭിപ്രായം പറയേണ്ടവർക്ക് മൈക്ക് കൊടുക്കാൻ മോഡറേറ്റർ പറയും. ഇടയ്ക്കു കയറി ആരും ഒച്ച വയ്ക്കുകയില്ല. ഇടവക പ്രതിനിധികളായി വന്നിരിക്കുന്നവരിൽ ചിലർ മിസോറാമിലെ മന്ത്രിമാരാണ്. അവരും മറ്റുള്ളവരെപ്പോലെ തന്നെ അച്ചടക്കത്തോടെ പെരുമാറും. പല കാര്യങ്ങൾക്ക് വോട്ടു ചെയ്യുന്നത് കണ്ടു. ആരു തോറ്റാലും ആരു ജയിച്ചാലും കൈയടിയോ ആർപ്പു വിളിയോ ഇല്ല. നിശ്ശബ്ദമായി തെരഞ്ഞെടുപ്പ് ഫലത്തെ എല്ലാവരും അംഗീകരിക്കും. ഈ ശിക്ഷണബോധം നമ്മെ അൽഭുതപ്പെടുത്തും. ഇനിയും മാതൃകകൾ ധാരാളമുണ്ട്. നമുക്ക് കരണീയമായ ശൈലി നാം തന്നെ രൂപപ്പെടുത്തണം. ●

വടിച്ചുതരികയും ചെയ്തു.

ബഹു. സുപ്രീംകോടതിയുടെ വിധി അല്ലെങ്കിൽ ഡിക്രി നടത്തി എടുക്കുക (Execute) എന്ന ആവശ്യം ഈ കേസ്സിന്റെ പ്രത്യേക ഘടനയിൽ പ്രസക്തമല്ല. നടത്തി എടുക്കുവാൻ ഉണ്ടായിരുന്ന ഭാഗം ബഹു. സുപ്രീംകോടതി തന്നെ, ബ. ജസ്റ്റിസ് മളീമഠിന്റെ മേൽനോട്ടത്തിൽ 2002 മാർച്ച് 20-ാം തീയതി നടന്ന മലങ്കര അസ്സോസിയേഷൻ യോഗം മൂലം നടത്തി എടുത്തു.

എന്നാൽ ബ. സുപ്രീംകോടതിയുടെ വിധി തീരുമാനങ്ങൾ നടപ്പിലാക്കേണ്ടതായിട്ടുണ്ട്. (Enforce), ഉദാഹരണത്തിന് പ്രസ്തുത കേസ്സിലെ 2-ാം പ്രതിയായിരുന്ന തോമസ് മാർ ദീവന്നാസ്യോസ് മലങ്കരയിലെ പള്ളികളിൽ പ്രവേശിച്ച് ആരാധന നടത്തുന്നതും സഭാ ഭരണത്തിൽ ഇടപെടുന്നതും വിലക്കിക്കൊണ്ട് സുപ്രീംകോടതി സ്ഥിരീകരിച്ചിട്ടുള്ള ശാശ്വത നിരോധനം പ്രവർത്തികമാക്കേണ്ടതായിട്ടുണ്ട്. പോലീസ് പിൻബലത്തോടുകൂടി ഇപ്പോൾ ബ. സുപ്രീം കോടതിയുടെ നിരോധങ്ങളെ അദ്ദേഹം ലംഘിക്കുകയാണ്. ഇത് നിയമവാഴ്ചയോടുള്ള ഒരു വെല്ലുവിളിയാണ്. ഏതു കോടതി നിരോധനവും പ്രാവർത്തികമാക്കുന്നതിനുള്ള ബാദ്ധ്യത നിയമവാഴ്ചയുടെ മാത്രം അടിസ്ഥാനത്തിൽ സർക്കാരിനുണ്ട്. പ്രത്യേകിച്ച് ബ. സുപ്രീം കോടതിവിധികളും ഉത്തരവുകളും കൃത്യമായി നടപ്പാക്കുന്നതിന് ഇൻഡ്യൻ ഭരണഘടനയിലെ 144-ാം വകുപ്പിൻപ്രകാരം സർക്കാരിനും, എല്ലാ ഉദ്യോഗസ്ഥന്മാർക്കും, ഭരണഘടനാപരമായ ബാദ്ധ്യതയും, ചുമതലയും ഉണ്ട്. ഇൻഡ്യൻ ഭരണഘടനയോട് വിധേയത്വം സത്യപ്രതിജ്ഞ ചെയ്ത് അധികാരത്തിൽ കയറിയിട്ടുള്ള കേരളത്തിലെ മന്ത്രിമാർ ഇക്കാര്യത്തിൽ കാണിക്കുന്ന ബോധപൂർവ്വമായ അലംഭാവം, അവരുടെ സത്യപ്രതിജ്ഞ ലംഘനമാണ്. എന്നാൽ ഇന്നല്ലെങ്കിൽ നാളെ ഇതൊക്കെ നടപ്പാക്കും എന്നത് തീർച്ചയാണ്- കേരളാ ഗവൺമെന്റിന്റെ അനാസ്ഥമൂലം അല്പം കാലതാമസമെടുക്കും എന്നു മാത്രം. ഓർത്തഡോക്സ് വിഭാഗത്തിനു നിയമസഭാ തിരഞ്ഞെടുപ്പിൽ വോട്ടുകൾ ഉണ്ട് എന്ന വസ്തുത ഗവൺമെന്റിനെ മനസ്സിലാക്കിയാൽ കാര്യം വേഗത്തിൽ നടക്കും.

സഭയിൽ സമാധാനത്തിനുള്ള ഒട്ടേറെ ശ്രമങ്ങൾ പലതലത്തിൽ നടത്തിയിട്ടുള്ളതാണ്. എന്നാൽ അതൊന്നും ഫലപ്രാപ്തിയിൽ എത്തിയില്ല. 1934-ലെ സഭാഭരണഘടന ബ. സുപ്രീംകോടതി അംഗീകരിക്കുകമൂലം അതിൽ എടുത്തു പറയുന്ന കാനോനും ബ. സുപ്രീം കോടതി അംഗീകരിച്ചു കഴിഞ്ഞു. ഈ പരിതസ്ഥിതിയിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന് ഭരണഘടനാതീതമായ അധികാരങ്ങളുണ്ട് എന്ന് അവകാശവാദം ഉന്നയിക്കുവാൻ സാദ്ധ്യമല്ല. മലങ്കരസഭാ സമാധാനശ്രമങ്ങൾ പരാജയപ്പെട്ടത് ഈ അവകാശത്തിന്റെ മഞ്ഞുകട്ടയിൽ കൂട്ടിയിടിച്ചാണ്. കാതോലിക്കാ, പാത്രിയർക്കീസിന്റെ ഒരു കീഴ്സ്ഥാനി (Subordinate) ആണ് എന്ന് വരുത്തിതീർക്കാനാണ് പാത്രിയർക്കീസിനെ പിൻതുണയ്ക്കുന്നവർ ശ്രമിക്കുന്നത്.

തോമസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ കാതോലിക്കായായി ഭരണഘടനാവിരുദ്ധമായി വാഴിച്ചതുമൂലം, മലങ്കര സഭ അംഗീകരിക്കാത്ത ഇപ്പോഴത്തെ അന്ത്യോഖ്യാ പാത്രിയർക്കീസ്, അനഭിമതൻ കൂടിയായി.

ഈ സാഹചര്യത്തിൽ സഭാപുനരൈക്യം അസാദ്ധ്യമാണെന്നു തന്നെ പറയാം.

ഭാഗിച്ചു പിരിയുക എന്ന ഒരാശയം ഉയർന്നുവന്നിട്ടുണ്ട്. ഇത് വിഘടിത വിഭാഗത്തിന്റെ ആദ്യം മുതൽ തന്നെയുള്ള അഭിലാഷമാണ്. ഈ അടുത്ത കാലത്തായി ഈ ആശയത്തെ പിൻതുണയ്ക്കുന്ന ഒരു വിഭാഗം ഉന്നത വിദ്യരായ വൈദികർ ഓർത്തഡോക്സ് സഭയിലും ഉണ്ട് എന്നത് ഒരു വസ്തുതയാണ്. എന്നാൽ ഒരു സഭയും ഒരു ഭരണഘടനയും ഒരു കാതോലിക്കായും, ഒരു മലങ്കര മെത്രാപ്പോലീത്തായുമേ ഉള്ളു എന്ന് ബ. സുപ്രീംകോടതി പ്രഖ്യാപിച്ചിരിക്കുന്ന സാഹചര്യത്തിൽ ഭാഗിച്ചു പിരിയുക എന്ന ആശയം ഒരു ദിവാസ്വപ്നം മാത്രമാണ്. ഇത് ബ.സുപ്രീം കോടതി വിധിക്കു വിരുദ്ധമാണെന്നു മാത്രമല്ല കോടതിയലക്ഷ്യവുമാണ്. ഇപ്രകാരം ഒരു കരാറിൽ ഏർപ്പെടുന്നതിന് മലങ്കര മെത്രാപ്പോലീത്താ ഉൾപ്പെടെ ആർക്കും അധികാരമോ അവകാശമോ ഇല്ല. അപ്രകാരം ഒരു ഭാഗം നടന്നാൽത്തന്നെ, മലങ്കര അസ്സോസിയേഷൻ തിരഞ്ഞെടുപ്പ് നടത്തുന്നതിന് മലങ്കരയിലുള്ള 1662 പള്ളികൾക്കും (ഇപ്പോഴുള്ള എണ്ണമാണ് ഇത്) നോട്ടീസ് കല്പന അയയ്ക്കുകയും വേണം. അതുകൊണ്ട് ഭാഗിക്കൽ പ്രാർവർത്തികമല്ലതന്നെ. ഈ വസ്തുത ഏറ്റവും അധികം മനസ്സിലാക്കേണ്ടത് ഓർത്തഡോക്സ് സഭയിലെതന്നെ പുരോഗമനക്കാരാണ്.

ശേഷം ചിന്തിതം.

●

## അപേക്ഷകൾ ക്ഷണിക്കുന്നു

കുവൈറ്റ് സെന്റ് ഗ്രീഗോറിയോസ് ഇൻഡ്യൻ ഓർത്തഡോക്സ് സിറിയൻ ചർച്ചിന്റെ ജീവകാരുണ്യ പ്രവർത്തനങ്ങളുടെ ഭാഗമായി ചികിത്സ, വിവാഹം, ഭവന നിർമ്മാണം, വിദ്യാഭ്യാസം തുടങ്ങിയവയ്ക്ക് ഈ വർഷവും അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു. സഹായം അർഹിക്കുന്നവർ ഇടവക വികാരിയുടേയും അതാത് ഭദ്രാസന മെത്രാപ്പോലീത്തായുടേയും ശുപാർശയോടുകൂടിയ അപേക്ഷകൾ 2002 സെപ്റ്റംബർ മാസം 30-ാം തീയതിക്ക് മുമ്പ് താഴെ ചേർത്തിരിക്കുന്ന മേൽവിലാസത്തിൽ അയച്ചുതരണമെന്ന് താൽപര്യപ്പെടുന്നു.

**The Vicar**
**St. Gregorios Indian Orthodox Church**
**P.O. Box. 5825, Safat - 13059**
**Kuwait**

2) മലങ്കരയിലെ യാക്കോബായ, ഓർത്തഡോക്സ്, കത്തോലിക്കാ സഭകളുടെ വിശ്വാസപരമോ ആരാധനാപരമോ ആയ കാര്യങ്ങളിൽ വ്യത്യാസങ്ങൾ ഒന്നുമില്ല എന്ന പ്രസ്താവന:-

ഈ പ്രസ്താവന മാസികയിൽ പലയിടങ്ങളിലും പ്രത്യക്ഷമായും പരോക്ഷമായും രേഖപ്പെടുത്തിയിട്ടുണ്ട്. ഇത് ആളുകളെ വലവീശി അകത്താക്കാൻ വേണ്ടി പുറപ്പെടുവിക്കുന്ന ബാലിശമായ ഒരു അഭിപ്രായമായേ ഒരു നല്ല ഓർത്തഡോക്സ് സഭാംഗത്തിനു മനസ്സിലാക്കുവാൻ കഴിയുകയുള്ളു. സംസ്ക്കാരം കൊണ്ടും മാർഗ്ഗം കൊണ്ടും എല്ലാവരും ഓർത്തഡോക്സു വിശ്വാസികളുടെ ബലമായ ഒരു സംശയമാണ്. വിസ്തര ഭയത്താൽ ഉദാഹരണങ്ങൾ വിവരിക്കുന്നില്ല.

3) ഓർത്തഡോക്സുകാർ സഭയുടെ ദേശീയതയ്ക്കു മാത്രമാണ് ഊന്നൽ കൊടുക്കുന്നതെന്നും സഭയുടെ സാർവ്വത്രികത അവർക്കു പ്രധാനമല്ലെന്നുമുള്ള പ്രസ്താവനകൾ:-

ഐക്യദീപം മാസികയിലെ ഒരു പ്രധാന വിഷയമാണിത്. മാസികയുടെ വെളിപ്പെടുത്തൽ അനുസരിച്ചു ദേശീയതയും സാർവ്വത്രികതയുമൊക്കെ ഭൂമി കാതോലികവുമാണെന്ന പ്രഖ്യാപനത്തിലാണ് ദേശീയതയും സാർവ്വത്രികതയും അടങ്ങിയിരിക്കുന്നത്. ഈ സ്വഭാവങ്ങളെല്ലാം മനുഷ്യാവതാരം ചെയ്ത ദൈവമായ യേശു ക്രിസ്തുവിന്റെ ആളത്വത്തോടു ബന്ധപ്പെട്ടു നിൽക്കുന്നവയാണ്. യേശു ക്രിസ്തു സഭയുടെ തലയാണ്. യേശു ക്രിസ്തു എന്ന വ്യക്തി ഒരു സ്ഥലത്ത് നിൽക്കുന്നവനാണെങ്കിലും അവന്റെ സാന്നിദ്ധ്യം അതിന്റെ പൂർണ്ണതയിൽത്തന്നെ സർവ്വലോകത്തിലും ഉണ്ട്. ഇതാണ് ദേശീയതയും സാർവ്വത്രികതയും. ഈ ദേശീയതയും സാർവ്വത്രികതയും എല്ലാ അപ്പോസ്തോലന്മാരിലും ദൃശ്യമാണ്. ഇത് അപ്പോസ്തോലന്മാരുടെ പിൻഗാമികളായി നിൽക്കുന്ന സത്യവിശ്വാസികളായ എല്ലാ എപ്പിസ്ക്കോപ്പന്മാരിലും അവരോടു ചേർന്നു നിൽക്കുന്ന എല്ലാ വിശ്വാസികളിലും ദൃശ്യമാകണം. സഭ ഈ വിശ്വാസം പ്രകടമാക്കുന്നതു വി. കുർബ്ബാനയുടെ അർപ്പണത്തിലൂടെയും അനുഭവത്തിലൂടെയുമാണ്. വി. കുർബ്ബാന അർപ്പിക്കുന്ന സഭാ സമൂഹം ഒരു പ്രത്യേക സ്ഥലത്താണെങ്കിലും അവരുടെ ആരാധനയും സ്തോത്രവും ബലിയുമൊക്കെ സർവ്വ സൃഷ്ടിയോടും സർവ്വ പ്രപഞ്ചത്തോടും ചേർന്നാണ് നടത്തുന്നത്. ഇവിടെ ഓർത്തഡോക്സ് സഭയുടെ ദേശീയ സ്വഭാവവും സാർവ്വത്രിക സ്വഭാവവും പരസ്പര പൂരകങ്ങളായി നൽക്കുന്നു എന്നതു വളരെ വ്യക്തമാണ്.

സഭയുടെ ഘടനയിൽ ഒരു അധികാര ശ്രേണിയുണ്ട്. ആ അധികാര ശ്രേണിയിൽ യേശുക്രിസ്തുമാത്രമേ സഭയ്ക്കുള്ളിലും സഭയുടെ തലയെന്ന നിലയിൽ സഭയ്ക്കുമുകളിലും നിൽക്കുകയുള്ളു. അപ്പോസ്തോലന്മാർ തുടങ്ങി ബാക്കി സർവ്വരുടെയും അധികാരം യേശു ക്രിസ്തുവിന്റെ ശരീരമായ സഭയുടെ അംഗങ്ങളെന്ന നിലയിൽ സഭയ്ക്കകത്തു തന്നെയാണ്. ഏതെങ്കിലും ഒരു അപ്പോസ്തോലനെ ഒരു പ്രദേശത്തെ സഭയുമായി ബന്ധപ്പെടുത്തുന്നത് ആ അപ്പോസ്തോലന് ആ പ്രദേശത്തെ സഭയുമായി ചരിത്രത്തിൽ ഉള്ള ബന്ധം കൊണ്ടു മാത്രമാണ്. മാർത്തോമ്മാ ശ്ലീഹാ ഭാരതത്തിന്റെ അപ്പോസ്തോലൻ എന്നതു ഒരു ചരിത്ര സത്യമാണ്. ഇങ്ങനെയല്ലാതെ ഒരു

# ഐക്യദീപത്തിലെ അബദ്ധപ്രസ്താവനകൾ

- ഫാ. ഡോ. എം. ജോൺ പണിക്കർ
(വൈദിക സെമിനാരി, കോട്ടയം)

**മാർത്തോമ്മാ ശ്ലീഹാ ഭാരതത്തിന്റെ അപ്പോസ്തോലൻ എന്നതു ഒരു ചരിത്ര സത്യമാണ്. ഇങ്ങനെയല്ലാതെ ഒരു അപ്പോസ്തോലനെ മാത്രം എല്ലാവർക്കും മുകളിൽ നിർത്തിയിട്ട് ആ അപ്പോസ്തോലന്റെ പിൻഗാമിയായി റോമിൽ വാണരുളുന്ന മാർപ്പാപ്പായ്ക്കു മാത്രമേ ലോകത്തിലുള്ള സർവ്വ സഭകളെയും ഒരുപോലെ പരിചരിക്കാൻ പറ്റുകയുള്ളു എന്ന് അനുശാസിക്കുന്ന സഭാ വിജ്ഞാനീയ പൗരസ്ത്യ വേദശാസ്ത്രത്തിൽ ആദ്യകാലം മുതൽ തന്നെയില്ല-പാശ്ചാത്യ ദേശത്തു കുറഞ്ഞതു പത്താം നൂറ്റാണ്ടു വരെയെങ്കിലും ഇല്ല.**

ഒന്നാണെന്നു സമ്മതിക്കാം. ആരാധനയുടെ ബാഹ്യമായ ലക്ഷണങ്ങളിലും ഘടനയിലും ഈ പറയുന്ന ഒരുമിപ്പ് ഒരു പരിധിവരെ ദൃശ്യമാണ്. എന്നാൽ അടിസ്ഥാന പരമായ ചില വിശ്വാസകാര്യങ്ങളിലും ആരാധനാ ശാസ്ത്രത്തിലുമൊക്കെ മലങ്കര കത്തോലിക്കാ സഭയ്ക്കു ഓർത്തഡോക്സ് (യാക്കോബായ) സഭകളുമായി തുല്യതയുണ്ടെന്നു പറയുവാൻ കഴിയുമോ? 1930-ൽ രൂപം കൊണ്ട റീത്തു സഭയുടെ ബാഹ്യ ആചാരാനുഷ്ഠാനങ്ങളിൽ പോലും പലപ്പോഴും പൗരസ്ത്യ സഭയുടെ തനിമ നഷ്ടപ്പെട്ടിട്ടില്ല എന്നത് സാധാരണ ശാസ്ത്രപരമായ എന്തോ ആണെന്നു തോന്നുന്നു. അങ്ങനെയാണെന്നു കരുതിയാൽത്തന്നെ ഈ പ്രസ്താവനയുടെ പിന്നിൽ യാതൊരു യുക്തിയും ഇല്ലെന്നും പറയേണ്ടിവരുന്നു. കാരണം മലങ്കര സഭയ്ക്കു ഭദ്രാസനങ്ങളും ഇടവകകളും വിശ്വാസികളും കേരളത്തിനു പുറത്തും ഭാരതത്തിനു പുറത്തും ധാരാളമായി ഉണ്ട്. ലോകത്തിൽ എല്ലായിടത്തും മലങ്കരയുടെ മക്കൾ ജീവിക്കുന്നുണ്ടെന്നർത്ഥം. പക്ഷേ ഓർത്തഡോക്സ് സഭ ഏറ്റു പറയുന്ന വിശ്വാസ പ്രമാണത്തിൽ സഭ ഏകവും വിശുദ്ധവും അപ്പോസ്തോലികവും

അഡ്വ. സജി കൊടുവത്ത്

# സുപ്രീംകോടതി ഡിക്രിയും വിധി നടത്തും: ഒരു അവലോകനം

2-ാം സമുദായക്കേസിലെ കേരളാ ഹൈക്കോടതിയുടെ ഡിക്രി സുപ്രീംകോടതി "പരിഷ്ക്കരിച്ചു". ഈ പരിഷ്ക്കരണം (modification) മൂലം ഹൈക്കോടതി ഡിക്രിയുടെ പ്രബലിത തീരുമാനങ്ങൾക്ക് (operative decisions) യാതൊരു ഭേദഗതിയും വന്നിട്ടില്ലെന്നത് സുപ്രധാനമാണ്. ഹൈക്കോടതി ഡിക്രി പരിഷ്ക്കരിച്ചു സുപ്രീംകോടതി ഏതാനും കാര്യങ്ങൾ കൂടുതൽ വ്യക്തമാക്കുകയും കേസിലെ പ്രഖ്യാപനങ്ങൾ വിപുലപ്പെടുത്തുകയുമാണുണ്ടായത്.

സുപ്രീംകോടതി, ഹൈക്കോടതി ഡിക്രി പരിഷ്ക്കരിച്ചിട്ടുള്ളത് താഴെ പറയുന്ന സംഗതികളിലാണ്

1. ഭരണഘടനയുടെ ആധികാരികത.

2. കാതോലിക്കേറ്റിന്റെ സാധുതയും മലങ്കര സഭയും പാത്രിയർക്കീസുമായുള്ള ബന്ധവും.

3. ഭരണഘടനയുടെ 71-ഉം 46-ഉം വകുപ്പുകൾക്കു ഭേദഗതി.

ഇവയോടൊപ്പം താല്ക്കാലിക പ്രസക്തിയുള്ള രണ്ടു കാര്യങ്ങളും സുപ്രീം കോടതി, ഡിക്രിയിൽ നിർദ്ദേശിച്ചു.

i) സഭയിലെ ചില സ്ഥാനികളുടെ ഔദ്യോഗിക സാധുത അടുത്ത മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയുടെ തീരുമാനത്തിനു വിധേയമായിരിക്കും. അതുവരെ തൽസ്ഥിതി (status quo) തുടരുന്നതാണ്.

ii) മലങ്കര അസോസിയേഷൻ തെരഞ്ഞെടുപ്പ് സുപ്രീംകോടതി ഭേദഗതി ചെയ്ത ഭരണഘടനാ വകുപ്പുകൾ പ്രകാരം നിശ്ചിത തീയതിക്കുള്ളിൽ നടത്തണം.

ഭരണഘടനയുടെ ആധികാരികത:

1934-ലെ സഭാ ഭരണഘടന സംബന്ധിച്ച് ഹൈക്കോടതി ഡിക്രിയിൽ താഴെപറഞ്ഞിട്ടുള്ള വിധം പ്രഖ്യാപിച്ചു.

"മലങ്കരസഭ, എപ്പിസ്ക്കോപ്പൽ സ്വഭാവമുള്ള താണെന്നും സ്വതന്ത്ര പള്ളിഘടകങ്ങളുടെ യൂണിയനോ ഫെഡറേഷനോ അല്ലെന്നും മലങ്കര സഭാ ഭരണഘടനയാൽ ഭരണം നടത്തി വരുന്നതാണെന്നും ഇതിനാൽ പ്രഖ്യാപിക്കുന്നു".

സഭാ ഭരണഘടന സംബന്ധിച്ചു ഹൈക്കോടതി ഡിക്രിയിലില്ലാതിരുന്ന താഴെ പറയുന്ന കാര്യങ്ങൾ സുപ്രീം കോടതി ഡിക്രിയിൽ വ്യക്തമാക്കി.

1. പാത്രിയർക്കീസ് വിഭാഗത്തിനു ഭരണഘടനയുടെ സാധുത ചോദ്യം ചെയ്യാൻ സാധിക്കുന്നതല്ല.

2. മെത്രാപ്പോലീത്താമാരെ വാഴിക്കാനുള്ള പാത്രിയർക്കീസിന്റെ അധികാരം 1934-ലെ ഭരണഘടനയ്ക്കു വിധേയമാണ്.

3. മലങ്കര അസോസിയേഷന്റെ, സാധുവായി വിളിച്ചു കൂട്ടപ്പെട്ട യോഗമാണ് 1934-ലെ ഭരണഘടന അംഗീകരിച്ചത്.

4. പാത്രിയർക്കീസ് ഭരണഘടനയുടെ സാധുത പൂർണ്ണമായി സ്വീകരിച്ചു; അതിന്മേലുള്ള സകല എതിർപ്പുകളും ഉപേക്ഷിച്ചു.

5. മലങ്കരസഭ 1934-ലെ ഭരണഘടനയിൽ പ്രഖ്യാപിച്ചിട്ടുള്ളത്ര എപ്പിസ്ക്കോപ്പലാണ്.

6. ഭരണഘടന ഇടവകപ്പള്ളിക്കാര്യങ്ങളെയും നിയന്ത്രിക്കുന്നതും (ഭരിക്കുന്നതും) പ്രാബല്യത്തോടെ നിലനില്ക്കുന്നതുമാണ്.

7. മലങ്കരയിലെ, പാത്രിയർക്കീസിന്റെ ആത്മീയ മേൽസ്ഥാനം 1934-ലെ ഭരണഘടനയിൽ പറയുന്നതാണ്.

---

അപ്പോസ്തോലനെ മാത്രം എല്ലാവർക്കും മുകളിൽ നിർത്തിയിട്ട് ആ അപ്പോസ്തോലന്റെ പിൻഗാമിയായി റോമിൽ വാണരുളുന്ന മാർപ്പാപ്പായ്ക്കു മാത്രമേ ലോകത്തിലുള്ള സർവ്വ സഭകളെയും ഒരുപോലെ പരിചരിക്കാൻ പറ്റുകയുള്ളു എന്ന് അനുശാസിക്കുന്ന സഭാവിജ്ഞാനീയ പൗരസ്ത്യ വേദശാസ്ത്രത്തിൽ ആദ്യകാലം മുതൽ തന്നെയില്ല- പാശ്ചാത്യ ദേശത്തു കുറഞ്ഞതു പത്താം നൂറ്റാണ്ടു വരെയെങ്കിലും ഇല്ല.

ഭാരതസഭ അപ്പോസ്തോലിക പിൻതുടർച്ചയുള്ളതും അങ്ങനെയുള്ള ഭാരതീയനാൽ നയിക്കപ്പെടുന്നതും ആയിരിക്കണം. ആ നായകന് ഒരിക്കലും സഭയുടെ മുകളിൽ നിൽക്കുവാൻ അവകാശമില്ല. പുരാതന സഭയിൽ ഓരോ പ്രദേശത്തെയും സഭയിലൂടെ വി. കുർബ്ബാനയുടെ ഐക്യത്താൽ സാർവ്വത്രികത ദർശിച്ചിരുന്നു. പൊതുവായ ആവശ്യങ്ങൾ ഉണ്ടാകുമ്പോൾ എല്ലാ ദേശങ്ങളിലുമുള്ള സഭാതലവന്മാർ ഒരുമിച്ചു കൂടിയിരുന്നു. യേശുക്രിസ്തുവാകുന്ന തലയുടെ ശരീരത്തിലെ അംഗങ്ങളാകുന്നു തങ്ങൾ എന്ന നിലയിൽ പരസ്പരം വർത്തിക്കുകയും വിശ്വാസ രേഖകൾ കൈമാറുകയും ചെയ്തിരുന്നു. അവിടെ ആരും മറ്റൊരു സ്ഥലത്തെ സഭയുടെ മേൽ മേൽക്കോയ്മ നടത്തിയിരുന്നില്ല എന്നു മാത്രമല്ല, അതിന് ആരെയും അനുവദിച്ചിരുന്നതുമില്ല. സഭയുടെ ഈ ദേശീയ സ്വഭാവം ഒന്നാം നൂറ്റാണ്ടു മുതലേ ഉള്ളതാണ്. അല്ലാതെ, റവ. ആദായി അച്ചൻ പറയുന്നതുപോലെ അടുത്തകാലത്തു പൊന്തിവന്ന കമ്മ്യൂണിസത്തെ എതിർക്കുവാൻ ബൈസന്റയിൻ സഭകൾ രൂപപ്പെടുത്തിയതൊന്നുമല്ല. ചരിത്ര-വേദശാസ്ത്ര വസ്തുതകൾ അറിയാത്തവർ വികലമായ ചരിത്രം രചിക്കുന്നതു ഖേദകരമാണ്.

(തുടരും...)

### കാതോലിക്കേറ്റിന്റെ സാധുതയും പാത്രിയർക്കീസുമായുള്ള ബന്ധവും

ഹൈക്കോടതി ഡിക്രിയിൽ മലങ്കര സഭയും പാത്രിയർക്കീസുമായുള്ള ബന്ധത്തെപ്പറ്റി പ്രത്യേകമായി യാതൊന്നും പ്രസ്താവിച്ചിരുന്നില്ല. സുപ്രീംകോടതി താഴെ പറയുന്ന കാര്യങ്ങൾ ഡിക്രിയിൽ വ്യക്തമാക്കി.

1. കാതോലിക്കേറ്റ് പുനരുദ്ധാരണത്തിന്റെയോ, കാതോലിക്കേറ്റ് സ്ഥാപിച്ചുകൊണ്ട് അബ്ദേദ് മിശിഹാ പാത്രിയർക്കീസ് എഴുതിയ A-14 അക്കം കല്പനയുടെയോ സാധുത പാത്രിയർക്കീസ് വിഭാഗത്തിനു ചോദ്യം ചെയ്യത്തക്കതല്ല.

2. മലങ്കരസഭയിൽ മെത്രാന്മാരെ വാഴിക്കുന്നതിനും മൂറോൻ കൂദാശ ചെയ്യുന്നതിനും മറ്റ് ആത്മീയ കാര്യങ്ങൾ നടത്തുന്നതിനുമുള്ള അധികാരം കാതോലിക്കോസിനു കൈമാറിയതു മൂലം പാത്രിയർക്കീസ് അതുവരെ കൈകാര്യം ചെയ്തുകൊണ്ടിരുന്ന മേൽപറഞ്ഞ അധികാരങ്ങൾ അദ്ദേഹത്തിനു പൂർണ്ണമായി നഷ്ടപ്പെട്ടിട്ടില്ലായിരിക്കാം എന്നാൽ ഇൻഡ്യയിൽ മേൽപറഞ്ഞ അധികാരങ്ങളോടുകൂടിയ ഒരു കേന്ദ്രം പാത്രിയർക്കീസ് സ്വയം സ്ഥാപിച്ചശേഷം അദ്ദേഹത്തിന് ആ അധികാരങ്ങൾ ഏകപക്ഷീയമായി, അതായത് കാതോലിക്കോസിനോട് ആലോചിക്കാതെ, നടപ്പാക്കുവാൻ കഴികയില്ല.

3. മെത്രാപ്പോലീത്താമാരെ വാഴിക്കുവാനുള്ള പാത്രിയർക്കീസിന്റെ അധികാരം 1934-ലെ ഭരണഘടനയ്ക്കു വിധേയമാണ്.

4. കാതോലിക്കേറ്റിന്റെ പുനരുദ്ധാരണത്താലും A-14 അക്കം കല്പന നൽകിയതിനാലും 1934-ലെ ഭരണഘടന സ്വീകരിച്ചതിനാലും പാത്രിയർക്കീസിന്റെ അധികാരം അസ്തമനാവസ്ഥയിലേക്ക് എത്തിച്ചേർന്നേക്കാം; എങ്കിലും മലങ്കര സഭ ഒരു ഭാഗമായിരിക്കുന്ന സുറിയാനി സഭയുടെ മുഖ്യതലവനായി അദ്ദേഹം തുടരുന്നു. ആത്മീയമായി കാതോലിക്കോസിന് സമന്മാരിൽ മുഖ്യൻ എന്ന സ്ഥാനമാണ് പാത്രിയർക്കീസിനുള്ളത്. എന്നിരുന്നാലും മലങ്കര സഭയുടെ മേലോ അതിന്റെ വസ്തുക്കളിന്മേലോ യാതൊരു ഭൗതികാധികാരവും പാത്രിയർക്കീസിനില്ല; ഒരിക്കലും ഉണ്ടായിരുന്നിട്ടുമില്ല.

5. പാത്രിയർക്കീസ് കാതോലിക്കേറ്റിന്റെ പുനഃസ്ഥാപനം പൂർണ്ണമായി സ്വീകരിച്ചു; അതിന്മേലുള്ള സകല എതിർപ്പുകളും ഉപേക്ഷിച്ചു. മലങ്കര സുന്നഹദോസിന്റെ കാനോനികമായ ക്ഷണം സ്വീകരിച്ചു പാത്രിയർക്കീസ് ഇൻഡ്യയിലേക്കു വന്നു. 1964 മെയ് 22-ാം തീയതി പുതിയ കാതോലിക്കോസിനെ വാഴിച്ചതിന്റെ തലേദിവസം കാതോലിക്കേറ്റിന്റെ കീഴിലുള്ള ഭൂമിശാസ്ത്രപരമായ അധികാര പരിധി വ്യക്തമായി നിർണ്ണയിക്കുകയും മദ്ധ്യപൂർവ്വദേശത്തെ ചില പ്രദേശങ്ങൾ കാതോലിക്കോസിന്റെ അധികാരത്തിൽ നിന്നും ഒഴിവാക്കി അധികാരസീമ പുനർവിഭജനം നടത്തുകയും ചെയ്തു.

മലങ്കരസഭയിൽ പാത്രിയർക്കീസിന്റെ ആത്മീയ മേൽക്കോയ്മ 1934-ലെ ഭരണഘടനയിൽ പറയുന്നതാണ്. ഇത് അദ്ദേഹത്തിന്റെ ആരോപണങ്ങളാലും പ്രഖ്യാപനങ്ങളാലും നഷ്ടപ്പെട്ടുവെന്നു കരുതാവുന്നതല്ല.

ഭരണഘടനയുടെ 71-ാ 46-ാ വകുപ്പുകൾക്കുള്ള ഭേദഗതി

സുപ്രീംകോടതി വിധിന്യായത്തിൽ താഴെപ്പറയുന്ന പ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു.

"മലങ്കര അസോസിയേഷനിൽ മുഴുവൻ മലങ്കര ക്രിസ്ത്യാനി സമൂഹത്തിന്റെയും മതപരവും സാമുദായികവുമായ കാര്യങ്ങളുടെ നിയന്ത്രണം നിക്ഷിപ്തമാണ്. അസോസിയേഷൻ സത്യസന്ധമായും വസ്തുനിഷ്ഠമായും മേൽപറഞ്ഞ സമൂഹത്തിന്റെ താല്പര്യം പ്രതിഫലിപ്പിക്കുന്നതായിരിക്കണം. ഇത് ഉറപ്പിക്കുന്നതിലേക്ക് സമുദായത്തിന്റെ മൊത്തം കാഴ്ചപ്പാട് പ്രതിഫലിപ്പിക്കുന്നവിധം ഇതിന്റെ ഘടന രൂപപ്പെടുത്തണം. ഇത്തരത്തിൽ നോക്കുമ്പോൾ 1934-ലെ ഭരണഘടനയുടെ 71-ാം വകുപ്പ് നീതിയുക്തമെന്നു പറയുവാൻ സാധിക്കില്ല.... അതിനാൽ ഈ സഭയുടെ അടിസ്ഥാന തത്വങ്ങളിലൊന്നായി കാണപ്പെടുന്ന ജനാധിപത്യ സ്വഭാവം ഉറപ്പിക്കുന്നതിന് ഭരണഘടനയിൽ ഭേദഗതി ആവശ്യമായേക്കാം... ഭേദഗതി ചെയ്ത ഭരണഘടനയുടെ അടിസ്ഥാനത്തിൽ തെരഞ്ഞെടുക്കപ്പെടുന്ന അസോസിയേഷൻ 1934-ലെ ഭരണഘടനയിൽ പറയുന്ന അർത്ഥത്തിലുള്ളതും അതിലുള്ള എല്ലാ കാര്യങ്ങൾക്കു വേണ്ടിയുമുള്ള അസോസിയേഷനായിരിക്കും".

സുപ്രീംകോടതിയുടെ ഉത്തരവുപ്രകാരം കേസിലെ ഇരുഭാഗവും ഭരണഘടനയ്ക്കു ഭേദഗതികൾ നിർദ്ദേശിക്കുകയും കക്ഷികൾക്കുവേണ്ടി ഹാജരായ അഭിഭാഷകരെ കേൾക്കുകയും ചെയ്തശേഷം സുപ്രീം കോടതി ഭരണഘടനയുടെ 71-ാ, 46-ാ വകുപ്പുകൾ ഭേദഗതി ചെയ്ത് ഉത്തരവായി.

തൽസ്ഥിതി (സ്റ്റാറ്റസ്കോ) ഉത്തരവ്

1996 മാർച്ച് 25-ാം തീയതിയിലെ ഉത്തരവിൽ സഭയിലെ ചില സ്ഥാനികൾക്ക് അവരുടെ സ്ഥാനങ്ങളിൽ തുടരുവാൻ കഴിയുന്നവിധം സുപ്രീംകോടതി തൽ സ്ഥിതി (സ്റ്റാറ്റസ്ക്കോ) ഉത്തരവ് നൽകി. ഇത് 1971 ജനുവരി ഒന്നിനോ അതിനു ശേഷമോ ഇരുഭാഗവും നടത്തിയ നിയമനങ്ങൾ സംബന്ധിച്ചാണ്. ഭേദഗതി ചെയ്ത ഭരണഘടനയുടെ അടിസ്ഥാനത്തിൽ രൂപീകരിക്കുന്ന മാനേജിംഗ് കമ്മറ്റി ഈ സ്ഥാനികളെ സംബന്ധിച്ച് തീരുമാനം കൈക്കൊള്ളുവാൻ സുപ്രീംകോടതി നിർദ്ദേശിച്ചു.

2002-ലെ അസോസിയേഷൻ തെരഞ്ഞെടുപ്പ്

സുപ്രീംകോടതി വിധിക്കുശേഷം മലങ്കര അസോസിയേഷൻ വിളിച്ചു ചേർക്കുന്നതിനു മലങ്കര മെത്രാപ്പോലീത്താ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ നടപടികൾ കൈക്കൊണ്ടു. മലങ്കരയിലെ ഒരുകൂട്ടം പള്ളികൾ ഇതിനോടു സഹകരിച്ചില്ല. സുപ്രീംകോടതിവിധി നടത്തിത്തരണമെന്നു കാണിച്ച് 2-ാം സമുദായക്കേസിലെ 2-ാം പ്രതിയായ തോമസ് മാർ ദിവന്നാസിയോസ് കേരളാ ഹൈക്കോടതിയിൽ ഹർജി ബോധിപ്പിച്ചു.

മാർ ദീവന്നാസിയോസ് ബോധിപ്പിച്ച വിധി നടത്തു ഹർജി നിലനിൽക്കത്തക്കതാണെന്നും മേൽ നടപടികൾ നടത്തത്തക്കതാണെന്നും ഹൈക്കോടതി വിധിച്ചു. മലങ്കര മെത്രാപ്പോലീത്താ

ഈ ഉത്തരവിനെതിരേ സുപ്രീംകോടതിയിൽ ബോധിപ്പിച്ച അപ്പീലിൽ ജസ്റ്റീസുമാരായ ബി.എൻ. കിർപാൽ, കെ.ജി. ബാലകൃഷ്ണൻ എന്നിവർ വാദം കേട്ടു.

കേസിലെ ഇരുഭാഗവും യോജിച്ചു നൽകിയ രാജി വ്യവസ്ഥകൾ സ്വീകരിച്ച് അപ്പീലിൽ 2001 നവംബർ 28-ാം തീയതി സുപ്രീംകോടതി തീർപ്പു കൽപിച്ചു.

രാജി വ്യവസ്ഥകൾ പ്രകാരം കേരളാ ഹൈക്കോടതി ഉത്തരവ് സുപ്രീം കോടതി അസ്ഥിരപ്പെടുത്തി. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ, പള്ളികൾക്ക് ആവശ്യമായ കല്പനകൾ നൽകി മലങ്കര അസോസിയേഷൻ വിളിച്ചു ചേർക്കണമെന്നു പ്രത്യേകം വ്യവസ്ഥ ചെയ്തു. ഇരുകക്ഷികളും ആവശ്യപ്പെട്ട പ്രകാരം കേരളാ ഹൈക്കോടതിയിലെ റിട്ടയേർഡ് ചീഫ് ജസ്റ്റിസ് വി.എസ്. മളീമഠിനെ നിരീക്ഷകനായി നിയോഗിച്ചു. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ, മലങ്കരമെത്രാപ്പോലീത്തയല്ലെന്നു മലങ്കര അസോസിയേൻ ചേർന്നു ഭൂരിപക്ഷപ്രകാരം തീരുമാനിച്ചിരുന്നാൽ അദ്ദേഹം മലങ്കരമെത്രാപ്പോലീത്താസ്ഥാനം സ്വയം രാജിവയ്ക്കുമെന്നും വ്യവസ്ഥയിൽ ചേർത്തു. മലങ്കര അസോസിയേഷന്റെ ഭൂരിപക്ഷം അദ്ദേഹം മലങ്കരമെത്രാപ്പോലീത്തായാണെന്നു തീരുമാനിച്ചിരുന്നാൽ ഈ തീരുമാനം ചോദ്യം ചെയ്യപ്പെടാതെ അന്തിമമായിരിക്കുമെന്ന വ്യവസ്ഥയും കേസിലെ എല്ലാ കക്ഷികളും സ്വീകരിച്ചു. നിരീക്ഷകന്റെ ചെലവിലേക്കും പ്രതിഫലമായും ഇരുകക്ഷികളും 50,000/- രൂപാ വീതം കോടതിയിൽ കെട്ടിവെയ്ക്കാമെന്നും ഇരു ഭാഗവും സമ്മതിച്ചു.

സുപ്രീംകോടതി നിയോഗിച്ച നിരീക്ഷകന്റെ മേൽനോട്ടത്തിൽ മലങ്കര അസോസിയേഷനിലേക്കുള്ള തെരഞ്ഞെടുപ്പു 2002 മാർച്ച് 20-നു നടത്തി. എന്നാൽ, പാത്രിയർക്കീസ് വിഭാഗം ഈ തെരഞ്ഞെടുപ്പു നടപടികളും ബഹിഷ്ക്കരിച്ചു.

**സഭാ ഭരണഘടന സംബന്ധിച്ചു ഹൈക്കോടതി ഡിക്രിയിലില്ലാതിരുന്ന താഴെ പറയുന്ന കാര്യങ്ങൾ സുപ്രീംകോടതി ഡിക്രിയിൽ വ്യക്തമാക്കി.**

**1. പാത്രിയർക്കീസ് വിഭാഗത്തിനു ഭരണഘടനയുടെ സാധുത ചോദ്യം ചെയ്യാൻ സാധിക്കുന്നതല്ല. 2. മെത്രാപ്പോലീത്താമാരെ വാഴിക്കാനുള്ള പാത്രിയർക്കീസിന്റെ അധികാരം 1934-ലെ ഭരണഘടനയ്ക്കു വിധേയമാണ്. 3. മലങ്കര അസോസിയേഷന്റെ, സാധുവായി വിളിച്ചു കൂട്ടപ്പെട്ട യോഗമാണ് 1934-ലെ ഭരണഘടന അംഗീകരിച്ചത്. 4. പാത്രിയർക്കീസ് ഭരണഘടനയുടെ സാധുത പൂർണ്ണമായി സ്വീകരിച്ചു; അതിന്മേലുള്ള സകല എതിർപ്പുകളും ഉപേക്ഷിച്ചു. 5. മലങ്കരസഭ 1934-ലെ ഭരണഘടനയിൽ പ്രഖ്യാപിച്ചിട്ടുള്ളത്ര എപ്പിസ്ക്കോപ്പലാണ്. 6. ഭരണഘടന ഇടവകപ്പള്ളിക്കാര്യങ്ങളെയും നിയന്ത്രിക്കുന്നതും (ഭരിക്കുന്നതും) പ്രാബല്യത്തോടെ നിലനില്ക്കുന്നതുമാണ്. 7. മലങ്കരയിലെ, പാത്രിയർക്കീസിന്റെ ആത്മീയ മേൽസ്ഥാനം 1934-ലെ ഭരണഘടനയിൽ പറയുന്നതാണ്.**

ജസ്റ്റിസ് വി.എസ്. മളീമഠ് സുപ്രീം കോടതിയിൽ ബോധിപ്പിച്ച റിപ്പോർട്ടിൽ താഴെ കാണിച്ചിട്ടുള്ള പ്രകാരം രേഖപ്പെടുത്തി.

"A. മലങ്കര അസോസിയേഷനിലേക്ക് എല്ലാ ഇടവകപ്പള്ളികളിൽ നിന്നുമുള്ള പ്രതിനിധികളുടെ തെരഞ്ഞെടുപ്പ് സ്വതന്ത്രവും നീതിപൂർവ്വവുമായി നടത്തപ്പെട്ടു. ഇത് കീഴ്വഴക്കങ്ങളും മുൻകാലത്ത് കൈക്കൊണ്ടിരുന്ന നടപടി ക്രമങ്ങളും അനുസരിച്ചാണ് നടത്തിയിട്ടുള്ളത്. തെരഞ്ഞെടുപ്പു സംബന്ധിച്ച് 45 പരാതികൾ മാത്രമാണ് ലഭിച്ചിരിക്കുന്നത്. ഇവയിൽ 8 എണ്ണം ട്രിബ്യൂണൽ അനുവദിച്ചു.

B. നിർദ്ദിഷ്ട നടപടി ചട്ടങ്ങളനുസരിച്ച് ശരിയായവിധം അന്തിമ വോട്ടർപട്ടിക തയ്യാറാക്കുകയും പ്രസിദ്ധപ്പെടുത്തുകയും ചെയ്തു.

C. കാര്യക്ഷമമായും സ്വതന്ത്രവും നീതിപൂർവ്വവുമായും 2002 മാർച്ച് 20-ാം തീയതി പരുമലയിൽ മലങ്കര അസോസിയേഷൻ യോഗം നടത്തപ്പെട്ടു.

D. മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ, മലങ്കര മെത്രാപ്പോലീത്തായാണോ (അതോ അല്ലയോ) എന്ന് തീരുമാനിക്കുന്നതിന് രഹസ്യവോട്ടെടുപ്പ് നടത്തി. 9-ന് എതിരേ 3464 എന്ന വൻ ഭൂരിപക്ഷത്തോടെ അദ്ദേഹം മലങ്കര മെത്രാപ്പോലീത്തായെന്ന് തീരുമാനിക്കപ്പെട്ടു. ഫലം പ്രഖ്യാപിക്കുന്നതിനു മുമ്പ് ഞാൻ അതിന്റെ നിജസ്ഥിതി ഉറപ്പിച്ചു, ഫലം ശരിയായതു തന്നെയായിരുന്നു.

E. അതേ യോഗത്തിൽത്തന്നെ മാനേജിംഗ് കമ്മറ്റി തെരഞ്ഞെടുപ്പും നടന്നു. സ്ഥാനാർത്ഥികളുടെ എണ്ണവും സ്ഥാനികളുടെ എണ്ണവും തുല്യമായിരുന്നതിനാൽ നാമനിർദ്ദേശം ചെയ്യപ്പെട്ട സ്ഥാനാർത്ഥികൾ എതിരില്ലാതെ തെരഞ്ഞെടുക്കപ്പെട്ടതായി പ്രഖ്യാപിച്ചു.

F. തെരഞ്ഞെടുപ്പും വിധി നടത്തും സംബന്ധിച്ച് 2001 നവംബർ 28-ാം തീയതി സുപ്രീംകോടതി നൽകിയ നിർദ്ദേശങ്ങൾ വിശ്വസ്തതയോടെയും കൃത്യമായും നിശ്ചിത സമയത്തിനുള്ളിൽ നടപ്പിലാക്കി.

സുപ്രീംകോടതിയുടെ ഉത്തരവുപ്രകാരം, 2002 മാർച്ച് 20-നു മലങ്കര അസോസിയേഷൻ തെരഞ്ഞെടുത്ത മാനേജിംഗ് കമ്മറ്റി 2002 ആഗസ്റ്റ് 10-ാം തീയതി, മലങ്കര മെത്രാപ്പോലീത്തായോടും കാതോലിക്കോസിനോടും സഹകരിക്കാത്ത പാത്രിയർക്കീസ് വിഭാഗം സ്ഥാനികൾക്ക് മലങ്കര സഭയിൽ അവകാശമോ സ്ഥാനമോ ഇല്ലെന്ന് പ്രഖ്യാപിച്ചു. മലങ്കര മെത്രാപ്പോലീത്തായുടെ അധികാരത്തിൻ കീഴിലുള്ള 22 മെത്രാപ്പോലീത്താമാരുടെ ഭദ്രാസനങ്ങൾ നിർണ്ണയിച്ചു.

മാനേജിംഗ് കമ്മറ്റി തീരുമാനത്തിന്റെ വെളിച്ചത്തിൽ 1996 മാർച്ച് 25-ാം തീയതിയിലെ തൽസ്ഥിതി (Status quo) ഉത്തരവിന്റെ ആനുകൂല്യം ആർക്കും മേലിൽ ഇല്ലാതായി.

അഡ്വ. സജി കൊടുവത്ത്

# സമീപകാല ഹൈക്കോടതി – സുപ്രീംകോടതി

## 1) ഹൈക്കോടതി ഡിക്രി

ഹാജർ

ഓണറബിൾ മി. ജസ്റ്റീസ് യു.എൽ. ഭട്ട്

ഓണറബിൾ മി. ജസ്റ്റീസ് കെ.പി. ബാലനാരായണമാരാർ

1990 ജൂൺ 1 വെള്ളിയാഴ്ച

അപ്പീൽസ്യൂട്ട് നമ്പർ 1980–ൽ 311 –ഉം അതിലെ ക്രോസ് അപ്പീലുകളും

മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് –1 അപ്പിൽ വാദി

മോസ്റ്റ് റവ–പൗലോസ് മാർ അത്താനാസിയോസ് മുതൽ പേർ – അപ്പീൽ പ്രതികൾ

ഡിക്രി

ഈ അപ്പീലും ക്രോസ് അപ്പീലുകളും ഹിയറിംഗിനായി വരവേ അപ്പീലിനും ക്രോസ് അപ്പീലിനുമുള്ള കാരണങ്ങൾ, ഈ കോടതിയുടെ (സിംഗിൾബഞ്ച്) ജഡ്ജ്മെന്റ്, ഡിക്രി, ഈ കേസിലെ കാര്യസ്പർശിയായ പ്രമാണങ്ങൾ ഇവ പരിശോധിച്ചും അപ്പീൽവാദിക്കുവേണ്ടി ഹാജരായ അഭിഭാഷകരായ എഫ്.എസ്. നരിമാൻ, ജി.വി. പൈ, എം. ഏബ്രഹാം, കെ.ജോർജ്ജ്, സി.കെ. കോശി, എന്നിവരേയും അപ്പീൽ പ്രതികൾക്കുവേണ്ടി ഹാജരായ അഭിഭാഷകരായ എം.സി. ഭണ്ഡാരെ, പി. ജെ. ഫിലിപ്പ്, പി.പി. ജോൺ പി.എൽ. കെ. അച്ചൻ, എസ്. പത്മനാഭൻ, ഈ. വി. ഏബ്രഹാം, എം. ബോബി, ടി.എസ്. മോഹൻദാസ്, പി.എൻ. രാധാകൃഷ്ണൻനായർ എന്നിവരുടെയും വാദങ്ങൾ കേട്ടും ഈ അപ്പീൽ അനുവദിച്ചു താഴെ പറയുന്ന ഉത്തരവും ഡിക്രിയും ആകുന്നു.

1. ഒന്നുമുതൽ 17 വരെയും 19–ഉം പ്രതികളെ സബന്ധിച്ചിടത്തോളം O.S. 4/79 നമ്പറിലെ ഡിക്രി ഇതിനാൽ അസ്ഥിരപ്പെടുത്തുന്നു.

2. 18–ാം പ്രതിക്കെതിരേ (പൗരസ്ത്യ സുവിശേഷ സമാജം) അന്യായം തള്ളിയിട്ടുള്ളത് ഇതിനാൽ സ്ഥിരപ്പെടുത്തുന്നു.

3. മലങ്കരസഭ, എപ്പിസ്ക്കോപ്പൽ സ്വഭാവമുള്ളതാണെന്നും സ്വതന്ത്ര പള്ളി ഘടകങ്ങളുടെ യൂണിയനോ ഫെഡറേഷനോ അല്ലെന്നും മലങ്കര സഭാഭരണഘടനയാൽ ഭരണം നടത്തി വരുന്നതാണെന്നും ഇതിനാൽ പ്രഖ്യാപിക്കുന്നു.

4. ഒന്നു മുതൽ മൂന്നുവരെ പ്രതികൾ മലങ്കരസഭയ്ക്കുവേണ്ടി പട്ടക്കാരെയും ശെമ്മാശന്മാരെയും വാഴിക്കുവാൻ യോഗ്യരല്ലെന്നും ഇതിനാൽ പ്രഖ്യാപിക്കുന്നു.

5. ഒന്നുമുതൽ മൂന്നുവരെ പ്രതികൾ മലങ്കരസഭയിലെ നിയമാനുസൃതം വാഴിക്കപ്പെട്ട മെത്രാപ്പോലീത്താമാരല്ലെന്നും നാലുമുതൽ എട്ടുവരെ പ്രതികൾ മലങ്കരസഭയിലെ നിയമാനുസൃതം വാഴിക്കപ്പെട്ട പട്ടക്കാരോ ശെമ്മാശന്മാരോ അല്ലെന്നും ഇതിനാൽ പ്രഖ്യാപിക്കുന്നു.

6. മലങ്കരസഭാഭരണഘടനയിലെ വ്യവസ്ഥകൾ പ്രകാരം നിയമാനുസൃതം വാഴിക്കപ്പെടുകയും നിയമിക്കപ്പെടുകയും ചെയ്യാതെ ഒരു മെത്രാപ്പോലീത്തായ്ക്കും പട്ടക്കാരനും ശെമ്മാശനും മലങ്കര സഭയിലെ ഒരു പള്ളിയിലും അതിന്റെ സ്ഥാപനത്തിലും ശുശ്രൂഷ ചെയ്യുവാൻ സാധിക്കുന്നതല്ലെന്നും ഇതിനാൽ പ്രഖ്യാപിക്കുന്നു.

7. 2–ാം വാദിയുടെ (കാതോലിക്കോസിന്റ)യും അദ്ദേഹത്തിന്റെ കീഴിലുള്ള മറ്റു മെത്രാപ്പോലീത്താമാരുടെയും അധികാരം അംഗീകരിക്കുവാൻ വിസമ്മതിക്കുന്ന ഒരു വൈദീകനും മലങ്കര സഭയിലെ ഒരു പള്ളിയിലും അതിന്റെ സ്ഥാപനത്തിലും ശുശ്രൂഷ ചെയ്യുവാൻ അവകാശമില്ലെന്നും ഇതിനാൽ പ്രഖ്യാപിക്കുന്നു.

8. മലങ്കരസഭയിലേക്കോ അതിന്റെ സ്ഥാപനങ്ങളിലേക്കോ പട്ടക്കാരെയോ ശെമ്മാശന്മാരെയോ വാഴിക്കുന്നതിൽ നിന്നും മറ്റ് ശുശ്രൂഷകൾ, കർമ്മങ്ങൾ തുടങ്ങിയവ നടത്തുന്നതിൽ നന്നും 1 മുതൽ 3 വരെ പ്രതികളെ ഇതിനാൽ ശാശ്വതനിരോധന ഉത്തരവുമൂലം നിരോധിക്കുന്നു.

9. മലങ്കരസഭയിലെ ഏതെങ്കിലും പള്ളിയിലോ മലങ്കരസഭയ്ക്കുവേണ്ടിയോ അതിന്റെ ഭാഗമായ പള്ളികളിലലോ സ്ഥാപനങ്ങളിലോ ഏതെങ്കിലും വിധത്തിലുള്ള മതപരമായ ശുശ്രൂഷയോ കർമ്മമോ നടത്തുന്നതിൽ നിന്നും 4 മുതൽ 17 വരെ പ്രതികളെ ശാശ്വതനിരോധന ഉത്തരവുമൂലം ഇതിനാൽ നിരോധിക്കുന്നു.

10. മലങ്കരസഭിയലെ ഭരണകാര്യങ്ങളിൽ ഏതെങ്കിലും വിധത്തിൽ ഇടപെടുന്നതിൽ നിന്നും 1 മുതൽ 17 വരെ പ്രതികളെ ഇതിനാൽ ശാശ്വത നിരോധന ഉത്തരവുമൂലം നിരോധിക്കുന്നു. 19–ാം പ്രതി ക്നാനായ സമുദായത്തെ സംബന്ധിച്ചിടത്തോളം ആ സമുദായത്തിന്റെയും ക്നാനായ മെത്രാപ്പോലീത്തായുടെയും ആത്മീയ മേലധികാരി കാതോലിക്കോസാണെന്ന് ഇതിനാൽ പ്രഖ്യാപിക്കുന്നു.

ഈ സമുദായത്തിന്റെ ലൗകിക കാര്യങ്ങളെ സംബന്ധിച്ചിടത്തോളം, ക്നാനായ ഭരണഘടനയുടെയും മലങ്കര സഭാ ഭരണഘടനയുടെയു വ്യവസ്ഥകളിൽ കക്ഷികൾ ചേരാഞ്ഞിടത്തോളം മലങ്കര സഭാ ഭരണഘടന, ക്നാനായ സഭാ ഭരണഘടനയുടെ വ്യവസ്ഥകൾക്കു വിധേയമായി മാത്രം ക്നാനായ ഭദ്രാസനത്തിലും പള്ളികളിലും നടപ്പിൽ വരുത്തേണ്ടതാണെന്നും ഇതിനാൽ പ്രഖ്യാപിക്കുന്നു.

12) 1, 4, 5, 9, 10, 13, 15, 16 അപ്പീൽ പ്രതികളുടെ ക്രോസ് അപ്പീലുകൾ ഇതി

# സഭാ വ്യവഹാരങ്ങളിലെ ഡിക്രികൾ (പൂർണ്ണരൂപം)

ലേക്ക് കടക്കേണ്ട യാതൊരാവശ്യവുമില്ല.

2. 1912-ൽ അബ്ദേദ്മിശിഹാ പാത്രിയർക്കീസ് കാതോലിക്കേറ്റ് പുനരുദ്ധരിക്കുകയും പുനഃസ്ഥാപിക്കുകയും ചെയ്തു. A 14 അക്കം പ്രമാണത്തിൽ കാതോലിക്കായുടെ അധികാരങ്ങളും കടമകളും പ്രതിപാദിച്ചിട്ടുണ്ട്. ഈ കേസിലെ പ്രതികൾക്ക് (പാത്രിയർക്കീസ് വിഭാഗം) ഇപ്പോൾ, സമുദായക്കേസിലുണ്ടായ ഈ കോടതിയുടെ വിധിക്ക് (AIR 1959 S.C. 31) ശേഷമുള്ള അവരുടെ നടപടികളുടെയും പെരുമാറ്റത്തിന്റെയും അടിസ്ഥാനത്തിൽ, കാതോലിക്കേറ്റ് പുനരുദ്ധാരണത്തിന്റെയോ 14 അക്ക പ്രമാണത്തിന്റെയോ സാധുത ഇപ്പോൾ ചോദ്യം ചെയ്യാൻ സാധിക്കുകയില്ല.

നാൽ തള്ളികളയുന്നു. കക്ഷികൾ അവരുടെ ചിലവുകൾ വഹിക്കേണ്ടതാണെന്ന് ഇതിനാൽ ഉത്തരവാകുന്നു.

സാക്ഷി: കേരളാ ഹൈക്കോടതി ചീഫ് ജസ്റ്റിസ് ഓണറബിൾ മി. വി. എസ്. മളിമഠ് 1990 ജൂൺ 1-ാംനു

## 2. സുപ്രീംകോടതി ഡിക്രി

ഇൻഡ്യൻ സുപ്രീംകോടതിയിൽ സിവിൾ അപ്പലേറ്റ് ജൂറിസ്ഡിക്ഷൻ

1990-ൽ 4958 മുതൽ 4960 വരെയും

4953 മുതൽ 4957 വരെയും 4950-ാം നമ്പർ സിവിൾ അപ്പീൽ ഇവയോടൊപ്പം

1995-ലെ 6070 മുതൽ 6074 വരെ നമ്പർ സിവിൾ അപ്പീൽ.

അപ്പീൽ വാദികൾ - മോസ്റ്റ് റവ. പി.എം.എ. മെത്രാപ്പോലീത്തൻ മുതൽ പേർ

അപ്പീൽ പ്രതികൾ - മോറാൻ മാർ മാർത്തോമ്മാ മാത്യൂസ് മുതൽ പേർ.

1995 ജൂൺ 20

1996 മാർച്ച് 25

1997 ഫെബ്രുവരി 5

കോറം - ഓണറബിൾ മി. ജസ്റ്റിസ് ആർ. എം സഹായി

ഓണറബിൾ മി. ജസ്റ്റിസ് ബി.പി. ജീവൻ റെഡ്ഡി

ഓണറബിൾ മി. ജസ്റ്റിസ് എസ്. സി. സെൻ

മുകളിൽ പറഞ്ഞ അപ്പീലുകളും അപ്പീലുകൾക്കുള്ള പ്രത്യേക അനുവാദ ഹർജികളും 1995 ജനുവരി 17, 18, 24, 25, 31 ഫെബ്രുവരി 1, 7, 9, 14, 15, 21, 22, 23 തീയതികളിൽ ഈ കോടതി മുമ്പാകെ വാദത്തിനായിവന്നു. റിക്കാർഡുകൾ പരിശോധിക്കുകയും മുകളിൽ പറഞ്ഞ കക്ഷികളുടെ അഭിഭാഷകരുടെ വാദം കേൾക്കുകയും ചെയ്തു. ജഡ്ജ്മെന്റിനു സമയം എടുത്ത് ഇന്നേ ദിവസം, 1995 ജൂൺ 20-ന് അപ്പീലുകളും ഹർജികളും ജഡ്ജ്മെന്റിനായി വന്നിരിക്കുന്നു. ഈ കോടതി അപ്പീലിനുള്ള പ്രത്യേക അനുവാദ ഹർജികൾ അനുവദിക്കുന്നു. വിവിധ പോയിന്റുകളിൽ ഈ കോടതയുടെ ജഡ്ജ്മെന്റിൽ വിശദീകരിച്ചു രേഖപ്പെടുത്തിയ കാരണങ്ങളാലും നിരീക്ഷണങ്ങളാലും അഭിപ്രായങ്ങളാലും അപ്പീലുകളും ക്രോസ് അപ്പീലുകളും ഹർജികളും തീർച്ച ചെയ്തുകൊണ്ട്, താഴെ പറയുന്ന പ്രകാരം ഉത്തരവാകുന്നു.

വിശകലനത്തിന്റെ ഫലം താഴെ പറയുന്ന പ്രകാരം സംഗ്രഹിക്കാം.

1. വട്ടിപ്പണക്കേസിന്റെ വിധിയിൽ പാത്രിയർക്കീസ് വിഭാഗം ഹാജരാക്കിയ 18 അക്കം ഹുദായ കാനോൻ ശരിയായ കാനോനാണെന്ന് വിധിച്ചിട്ടുള്ളതാണ്. കാതോലിക്കാ പക്ഷം ഹാജരാക്കിയ കാനോൻ പതിപ്പുകളല്ല ആ കേസിൽ സ്വീകരിച്ചിട്ടുള്ളത്. എന്നാൽ സമുദായക്കേസിൽ ജില്ലാക്കോടതി (വിസ്താരക്കോടതി) പാത്രിയർക്കീസ് വിഭാഗം ഹാജരാക്കിയ പതിപ്പുകൾ തിരസ്ക്കരിച്ച് കാതോലിക്കാ വിഭാഗം ഹാജരാക്കിയ കാനോൻ പ്രതികളാണ് സ്വീകരിച്ചത്. അപ്പീൽ പ്രതികളുടെ (കാതോലിക്കാവിഭാഗം) വിജ്ഞാനിയായ അഭിഭാഷകൻ ജില്ലാക്കോടതിയുടെ ഈ തീരുമാനം ഈ കോടതി AIR 1959 S.C. 31-ൽ (സമുദായക്കേസിലെ സുപ്രീം കോടതി വിധിയിൽ) പുനരെടുത്തതായി കണക്കാക്കണമെന്ന് നിർദ്ദേശിച്ചു. ഈ തർക്കത്തിന്റെ പ്രസക്തി പിന്നീടുണ്ടായ സംഭവ വികാസങ്ങളുടെയും അവയുടെ ഫലങ്ങളുടെയും വെളിച്ചത്തിൽ നഷ്ടപ്പെട്ടിട്ടുള്ളതാകയാൽ ഞങ്ങൾ അതി

3. മലങ്കര സഭയിൽ മെത്രാന്മാരെ വാഴിക്കുന്നതിനും മൂറോൻ കൂദാശ ചെയ്യുന്നതിനും മറ്റ് ആത്മീയ കാര്യങ്ങൾ നടത്തുന്നതിനുമുള്ള അധികാരം കാതോലിക്കായ്ക്കു നൽകുകമൂലം പാത്രിയർക്കീസ് അതുവരെ കൈകാര്യം ചെയ്തുകൊണ്ടിരുന്ന മേൽപ്പറഞ്ഞ അധികാരങ്ങൾ അദ്ദേഹത്തിന് പൂർണ്ണമായി നഷ്ടപ്പെട്ടില്ലായിരിക്കാം. എന്നാൽ ഇൻഡ്യയിൽ മേല്പ്പറഞ്ഞ അധികാരങ്ങളോടു കൂടിയ ഒരു കേന്ദ്രം പാത്രിയർക്കീസ് സ്വയം സ്ഥാപിച്ചതിനുശേഷം അദ്ദേഹത്തിന് ആ അധികാരങ്ങൾ ഏകപക്ഷീയമായി, അതായത് കാതോലിക്കായോടാലോചിക്കാതെ, നടപ്പാക്കുവാൻ കഴിയില്ല എന്നു വിധിക്കുന്നതു യുക്തിസഹമാകുന്നു. കാതോലിക്കായോട് ആലോചിച്ചു മാത്രമേ അദ്ദേഹത്തിന് മേൽ പറഞ്ഞ അധികാരങ്ങൾ പ്രാവർത്തികമാക്കാൻ സാധിക്കൂ. മെത്രാപ്പോലീത്തായായോ മലങ്കര മെത്രാപ്പോലീത്തായായോ നിയമിക്കപ്പെടുന്നയാൾ സെമിനാരിക്കേസ് വിധിയിൽ ഉറപ്പിച്ച പ്രകാരം ജനങ്ങളാൽ സ്വീകരിക്കപ്പെട്ടിരിക്കണം. മെത്രാപ്പോലീത്താമാരെ വാഴിക്കാനുള്ള പാത്രിയർക്കീസിന്റെ അധികാരം ഇപ്പോൾ 1934-ലെ ഭരണഘടനയ്ക്കു വിധേയമാണ്.

4. കാതോലിക്കേറ്റിന്റെ പുനരുദ്ധാരണത്താലും A-14-ാം അക്കം കല്പന നൽകിയതിനാലും 1934-ലെ ഭരണഘ

ടന സ്വീകരിച്ചതിനാലും (താഴെ രേഖപ്പെടുത്തിയിട്ടുള്ളതാണ്) പാത്രിയർക്കീസിന്റെ അധികാരം അസ്തമനാവസ്ഥയിലേക്ക് എത്തിച്ചേർന്നേക്കാം; എങ്കിലും മലങ്കരസഭ ഒരു ഭാഗമായിരിക്കുന്ന സുറിയാനി സഭയുടെ മുഖ്യ തലവനായി അദ്ദേഹം തുടരുന്നു. ആത്മീയമായി കാതോലിക്കായ്ക്കു ഉപരിയായ സ്ഥാനമാണു പാത്രിയർക്കീസിനുള്ളത്. എന്നിരുന്നാലും മലങ്കര സഭയുടെമേലോ അതിന്റെ വസ്തുക്കളിന്മേലോ യാതൊരു ഭൗതികാധികാരവും പാത്രിയർക്കീസിനില്ല; ഒരിക്കലും ഉണ്ടായിരുന്നിട്ടുമില്ല.

5. പാത്രിയർക്കിസിനാൽത്തന്നെ മുളന്തുരുത്തി സുന്നഹദോസിലെ തീരുമാനങ്ങൾ പ്രകാരം, സ്ഥാപിതമായ മലങ്കര അസോസിയേഷന്റെ സാധുവായി വിളിച്ചുകൂട്ടപ്പെട്ട യോഗത്തിലാണ് 1934 ലെ ഭരണഘടന അംഗീകരിക്കപ്പെട്ടത്. ഈ കോടതിയുടെ 1958 ലെ വിധിക്കു (AIR 1959 SC 31) ശേഷമുള്ള പാത്രിയർക്കീസിന്റെയും അദ്ദേഹത്തിന്റെ അനുയായികളുടേയും, നടപടികളുടെയും പെരുമാറ്റത്തിന്റെയും അടിസ്ഥാനത്തിൽ ഈ കേസുകളിലെ പ്രതികൾക്ക് (പാത്രിയർക്കീസ് വിഭാഗം) ഭരണഘടനയുടെ ന്യായയുക്തതയെയോ സാധുതയെയോ ചോദ്യം ചെയ്യുവാൻ കഴിയുന്നതല്ല.

6. കാതോലിക്കേറ്റിന്റെ പുനരുദ്ധാരണവും, A-14 അക്കം കല്പനയും, 1934-ലെ സഭാ ഭരണഘടനയും, സമുദായക്കേസിൽ ഇരു വിഭാഗങ്ങളും നിരത്തിയ വിവിധ അവകാശവാദങ്ങളും തർക്കങ്ങളും ഈ കോടതിയുടെ AIR 1959 SC 31-ലെ വിധിയും പൂർണ്ണമായി അറിഞ്ഞുകൊണ്ടുതന്നെയാണ് A-19-ാം അക്കം കല്പന യാക്കൂബ് മൂന്നാമൻ പാത്രിയർക്കീസ് പുറപ്പെടുവിച്ചത്. അതിനാൽ പാത്രിയർക്കീസ്, കാതോലിക്കേറ്റിന്റെ പുനരുദ്ധാരണം, 1934-ലെ ഭരണഘടന ഇവയുടെ സാധുത പൂർണ്ണമായി സ്വീകരിച്ചിരിക്കുന്നു എന്നും തീർപ്പ് കൈക്കൊള്ളേണ്ടിയിരിക്കുന്നു. പ്രതികളിൽ ചിലർ ഉൾപ്പെടെ പാത്രിയർക്കീസിന്റെ ഭാഗത്തുള്ള പലരും ഭരണഘടന സ്വീകരിക്കുകയും അതിനു കീഴ്പ്പെട്ട് നിന്നുകൊള്ളാമെന്നു പ്രതിജ്ഞചെയ്യുക്കുകയും ചെയ്തു. ഇപ്പോൾ അവർക്കു മറുപാടുതിരിയുവാനോ അതിനെ ചോദ്യം ചെയ്യുവാനോ സാധ്യമല്ല.

7. സ്ഥാന പദങ്ങൾക്കെതിരായും ("പരിശുദ്ധ" എന്നു കാതോലിക്കായുടെ പേരിനോടു ചേർത്തുപയോഗിക്കുന്നതും "കിഴക്ക് പരിശുദ്ധ മാർത്തോമ്മായുടെ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന" എന്ന് പ്രയോഗിക്കുന്നതും ഉദാഹരണം) A-20-ാം അക്കം കല്പനയിൽ കാതോലിക്കാ ചേർത്തിരിക്കുന്ന വിശേഷണങ്ങൾക്കെതിരായും (ഭരണഘടനയ്ക്കു വിധേയമായി പാത്രിയർക്കീസിനെ സ്വീകരിക്കുന്നു.) പാത്രിയർക്കീസ് എതിർപ്പ് ഉന്നയിച്ചു എങ്കിലും മലങ്കര സുന്നഹദോസിന്റെ കാനോനികമായ ക്ഷണം സ്വീകരിച്ച് ഇന്ത്യയിലേയ്ക്ക് വന്ന് 1964 മെയ് 22-ാം തീയതി പുതിയ കാതോലിക്കായെ വാഴിച്ചതിനാൽ അദ്ദേഹം തന്റെ എതിർപ്പുകൾ ഉപേക്ഷിച്ചതായും പരിത്യജിച്ചതായും പരിഗണിക്കേണ്ടതാകുന്നു. കാതോലിക്കാ വാഴ്ചയ്ക്ക് തലേദിവസം കാതോലിക്കേറ്റിന്റെ കീഴിലുള്ള ഭൂമിശാസ്ത്രപരമായ അധികാര പരിധി വ്യക്തമായി നിർവചിക്കുകയും മദ്ധ്യപൂർവ്വദേശത്തെ ചില പ്രദേശങ്ങൾ കാതോലിക്കായുടെ അധികാരത്തിൽ നിന്ന് ഒഴിവാക്കി അധികാരസീമ പുനർവിഭജനം നടത്തുകയും ചെയ്തു എന്നതും പ്രത്യേകം ശ്രദ്ധേയമാണ്.

8. മലങ്കര സഭയുടെ എപ്പിസ്ക്കോപ്പൽ സ്വഭാവത്തെപ്പറ്റിയുള്ള പ്രഖ്യാപനത്തെ സംബന്ധിച്ചിടത്തോളം 1934 ലെ ഭരണഘടനയിൽ പ്രഖ്യാപിച്ചിട്ടുള്ളത്ര എപ്പിസ്ക്കോപ്പൽ ആണെന്നു മാത്രമേ ഞങ്ങൾ വിധിക്കേണ്ടതുള്ളു. മുകളിൽ പറഞ്ഞ ഭരണഘടന ഇടവക പള്ളിക്കാര്യങ്ങളെയും നിയന്ത്രിക്കുന്നതും (ഭരിക്കുന്നതും) നിലനിൽക്കുന്നതുമാണ്.)

9. പാത്രിയർക്കീസിനാലും ആകമാന സുന്നഹദോസിനാലും കാതോലിക്കോസ് മുടക്കപ്പെട്ടത്, മുടക്കിനു നിദാനമായിരിക്കുന്ന കാരണങ്ങളോ ആരോപണങ്ങളോ അനുവദനീയമോ സംഗതമോ അല്ല എന്ന കാരണത്താൽ, അസാധുവാണ്. 1972 മുതൽ 1975 വരെയുള്ള കാലഘട്ടത്തിൽ അന്യോന്യമുള്ള കത്തിടപാടിൽക്കൂടി കാതോലിക്കായും അദ്ദേഹത്തിന്റെ അനുയായികളും പാത്രിയർക്കീസിന്റെ ആത്മീയാധികാരത്തെ നിഷേധിച്ചതും അതുപോലെ കാതോലിക്കായേയും 1934 ലെ ഭരണഘടനയേയും അംഗീകരിക്കുവാൻ പാത്രിയർക്കീസ് വൈമുഖ്യം കാണിച്ചതും ഇരു നേതാക്കളുടെയും അവരുടെ അനുയായികലുടെയും വ്യക്തിപരമായ വൈരുദ്ധ്യമായും അന്യോന്യമുള്ള പൊരുത്തക്കേടും മാത്രമേ കാണുവാൻ സാധിക്കുകയുള്ളു. അതിന്റെ അടിസ്ഥാനത്തിൽ കാതോലിക്കായും അദ്ദേഹത്തിന്റെ അനുയായികളും സഭയ്ക്ക് ഇതരന്മാരായിത്തീർന്നു എന്നോ വിശ്വാസത്തിൽ നിന്നു വ്യതിചലിച്ചു എന്നോ പറയുവാൻ സാധിക്കുകയില്ല. അതുപോലെ തന്നെ ഈ കത്തിടപാടുകൾക്കു മുൻപ്, മലങ്കര സഭയുടെമേൽ പാത്രിയർക്കീസ് അനുഭവിച്ചിരുന്ന മലങ്കര സഭയിന്മേലുള്ള ആത്മീയ പരമാധിപത്യം (അതായത് 1934 ലെ ഭരണഘടനാനുസൃതമായുള്ളത്) അദ്ദേഹത്തിന്റെ ആരോപണങ്ങളാലും പ്രഖ്യാപനങ്ങളാലും) നഷ്ടപ്പെട്ടു എന്നും പറയുവാൻ കഴിയുന്നതല്ല.

10. മലങ്കര സഭയുടെ പൊതു സ്വത്തുക്കൾ (സമുദായ സ്വത്തുക്കൾ) ഈ കോടതി AIR 1959 SC 31-ലെ വിധിയിൽ പ്രഖ്യാപിച്ചിരിക്കുന്നതു പോലെ മലങ്കര മെത്രാപ്പോലീത്തായോടും മറ്റും നിക്ഷിപ്തമായിരിക്കും.

എന്നാൽ ഞങ്ങളുടെ അഭിപ്രായത്തിൽ, ഇടവകപ്പള്ളികളുടെ അഭാവത്തിൽ അവയുടെ അവകാശങ്ങളെ ബാധിക്കത്തക്കവിധം ഈ കേസിൽ ഒരു പ്രഖ്യാപനം നൽകത്തക്കതല്ല അതുപോലെ, മലങ്കരയിലെ ഇടവക പള്ളികളുടെ വസ്തുക്കൾ കാതോലിക്കായിലോ മലങ്കരമെത്രാപ്പോലീത്തായിലോ ബന്ധപ്പെട്ട ഇടവക മെത്രാപ്പോലീത്തായിലോ നിക്ഷിപ്തമായിരിക്കുമെന്നും പ്രഖ്യാപിക്കത്തക്കതല്ല. യഥാർത്ഥത്തിൽ അപ്രകാരമുള്ള വ്യക്തമായ നിവൃത്തി ഈ കേസിൽ ചോദിച്ചിട്ടുമില്ല. എന്നാൽ എപ്പിസ്ക്കോപ്പൽ സ്വഭാവമെന്ന പ്രഖ്യാപനംകൊണ്ട് പള്ളികളുടെ സ്വത്തുക്കളും അവയുടെ നിയന്ത്രണവും മലങ്കര മെത്രാപ്പോലീത്തായിലോ, കാതോലിക്കായിലോ, ഇടവക മെത്രാപ്പോലീത്തായിലോ നിക്ഷിപ്തമാകുമെന്നാണ് അർത്ഥമാക്കുന്നതെങ്കിൽ ബന്ധപ്പെട്ട കക്ഷികളെ കക്ഷിചേർക്കാതെ വാദികൾക്ക് അത്തരത്തിലുള്ള പ്രഖ്യാപനം അവകാശപ്പെടത്തക്കതല്ല.

ഇത്തരത്തിലുള്ള അന്യായപ്രസ്താവനകളുടെ അടിസ്ഥാനത്തിൽ 1934-ലെ ഭരണഘടന, ഇടവക പള്ളിക്കാര്യങ്ങളെ

പ്പറ്റി വ്യവസ്ഥ ചെയ്യുന്നിടത്തോളം, ഇട വകപ്പള്ളിക്കാര്യങ്ങളെയും ഭരിക്കുകയും നിയന്ത്രിക്കുകയും ചെയ്യും എന്നു മാത്രമെ ഇവിടെ പ്രസ്താവിക്കുവാൻ സാധിക്കൂ.

**ക്നാനായ സമുദായം**

അപ്പീൽ വാദിയുടെയും (19-ാം പ്രതി) അപ്പീൽ പ്രതികളുടെയും വിജ്ഞാനിയായ അഭിഭാഷകരെ കേട്ടശേഷവും അവർ എഴുതി നൽകിയ സമർപ്പണങ്ങൾ പരിശോധിച്ചശേഷവും ഞങ്ങളുടെ അഭിപ്രായം, ഡിവിഷൻ ബഞ്ചിന്റെ തീർപ്പ് പ്രത്യേക ഭേദഗതിയോടെ ശരിവയ്ക്കണമെന്നാണ്. ഒരു കൂട്ടം ആളുകൾ തങ്ങൾ പാത്രിയർക്കീസിന്റെ ആത്മീയ മേലധികാരത്തിൽ വിശ്വസിക്കുന്നു എന്ന് പറയുകയും ഇത് അവരുടെ വിശ്വാസ പ്രമാണമായിരിക്കുകയും ചെയ്യുമ്പോൾ കോടതിക്ക്, അതു പാടില്ല; നിങ്ങളുടെ ആത്മീയ മേലധികാരി കാതോലിക്കായാണ് എന്ന് പറയുവാൻ സാധ്യമല്ലാത്തതിനാലാണ് ഭേദഗതി ആവശ്യമായിരിക്കുന്നത്. (ഇൻഡ്യൻ) ഭരണഘടനയുടെ 25-ാം അനുഛേദം നൽകുന്ന പരിരക്ഷയും പരിഗണിക്കേണ്ടതാണ്. ഡിവിഷൻ ബഞ്ചിന്റെ തീർപ്പ് പാത്രിയർക്കീസിന്റെ സ്ഥാനത്തിന് യാതൊരു വ്യത്യാസവും വരുത്തുന്നതല്ല. കാതോലിക്കാ ക്നാനായ സമുദായത്തിന്റെ ആത്മീയ മേലധികാരിയാണെന്ന് പ്രഖ്യാപിച്ചിട്ടുണ്ടെന്നു പറയുക മാത്രമാണു ചെയ്യുന്നത്.

പിന്നീടു പറയുന്നത്, ലൗകികാര്യങ്ങളിൽ 1934-ലെ മലങ്കരഅസോസ്യേഷന്റെ ഭരണഘടന, ഇരു ഭരണഘടനകളും പൊരുത്തപ്പെടുന്നതുവരെ, ക്നാനായ ഭരണഘടനയ്ക്കു വിധേയമായി മാത്രം നടപ്പാക്കണമെന്നാണ്. ഈ കേസിന്റെ എല്ലാ വസ്തുതകളും സാഹചര്യങ്ങളും വെച്ചുകൊണ്ട് 19-ാം പ്രതി തങ്ങളുടെ പ്രവർത്തനങ്ങളും പെരുമാറ്റവും മൂലം തങ്ങൾ മലങ്കര സഭയിലെ ഒരു അവിഭാജ്യ ഘടകമാണെന്ന നില കൈക്കൊണ്ടിട്ടുണ്ട് എന്നും അതുമൂലം 1934 ലെ മലങ്കര സഭാ ഭരണഘടന അവരെ ഭരിക്കുന്നതാണെന്നും എന്നാൽ അത് ക്നാനായ സമുദായം മറിച്ചു തീരുമാനിക്കുന്നതുവരെ, ക്നാനായ ഭരണഘടനയ്ക്ക് വിധേയമായിരിക്കുമെന്നും പ്രഖ്യാപിക്കുക മാത്രമെ ആവശ്യമുള്ളു.

2. ഈ അപ്പീലിനടിസ്ഥാനമായ കേരള ഹൈക്കോടതിയുടെ ഡിക്രി മുകളിൽ സൂചിപ്പിച്ചിട്ടുള്ളിടത്തോളം ഇതിനാൽ പരിഷ്കരിച്ചിരിക്കുന്നു (modified).

(1934-ലെ ഭരണഘടനയ്ക്കുള്ള) ഭേദഗതി നക്കൽ-നിർദ്ദേശങ്ങൾ-ഫയൽചെയ്യുകയും കക്ഷികൾക്കുവേണ്ടി ഹാജരായ അഭിഭാഷകരെ 1996 ഫെബ്രുവരി 5-ാം തീയതി കേൾക്കുകയും ചെയ്തു. ഇക്കാര്യത്തിൽ ഈ കോടതി (ഓണറബിൾ ജസ്റ്റീസുമാരായ ബി.പി. ജീവൻ റഡ്ഡി, സുഹാസ് സി. സെൻ എസ്. ഡി. മജ്മുദാർ) ഉത്തരവുപരിഗണിക്കുന്നതിനായി സമയം എടുത്ത് ഈ അപ്പിലുകൾ ഇന്നേ ദിവസം 1996 മാർച്ച് 25-ാം തീയതി, ഉത്തരവിനായി വന്നിരിക്കുന്നു. ഈ കോടതി താഴെ പറയും പ്രകാരം ഉത്തരവാകുന്നു.

"ഇന്നേ ദിവസം മുതൽ ഭരണഘടനയുടെ നിലവിലുള്ള 71-ഉം 46-ഉം വകുപ്പുകൾ താഴെ പറയുന്ന പ്രകാരം ഭേദഗതി ചെയ്യപ്പെട്ടിരിക്കുന്നതായി ഞങ്ങൾ ഉത്തരവാകുന്നു.

71-ാം വകുപ്പ്: സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ (മലങ്കര അസോസിയേഷൻ) അംഗങ്ങൾ താഴെ പറയുന്നവരായിരിക്കും; അതായത്.

a) നിലവിലുള്ള മാനേജംഗ് കമ്മറ്റിയംഗങ്ങൾ

എന്നാൽ, മാനേജിംഗ് കമ്മറ്റിയിലേക്ക് നാമനിർദ്ദേശം ചെയ്യപ്പെട്ട അംഗങ്ങൾ ഉണ്ടായിരുന്നാൽ അവർക്ക് കാതോലിക്കോസിന്റെയോ, മലങ്കര മെത്രാപ്പോലീത്തായുടെയോ, അസോസിയേഷൻ തെരഞ്ഞെടുക്കേണ്ട മറ്റേതെങ്കിലും സ്ഥാനിയുടെയോ തെരഞ്ഞെടുപ്പിൽ വോട്ടു ചെയ്യുവാൻ അവകാശമുണ്ടായിരിക്കില്ല.

b) ഓരോ ഇടവകപ്പള്ളിയിൽ നിന്നും ഇടവകയോഗത്താൽ തെരഞ്ഞെടുക്കപ്പെടുന്ന ഒരു പട്ടക്കാരൻ.

എന്നാൽ ഒരു ഇടവകപ്പള്ളിയിൽ ഒരു പട്ടക്കാരൻ മാത്രമേയുള്ളുവെങ്കിൽ അദ്ദേഹം ആ പള്ളിയുടെ വൈദികപ്രതിനിധിയായിരിക്കും, അദ്ദേഹത്തിനു തെരഞ്ഞെടുപ്പിന്റെ ആവശ്യമില്ല.

c) (i) 100-ൽ കൂടാതെ കുടുംബങ്ങളുള്ള ഓരോ ഇടവക പള്ളിയിൽ നിന്നും ഇടവകയോഗത്താൽ തെരഞ്ഞെടുക്കപ്പെടുന്ന ഒരു അയ്മേനി.

ii) 100-ൽ കൂടുതലും 250-ൽ കവിയാത്തതുമായ കുടുംബങ്ങളുള്ള ഓരോ ഇടവകപ്പള്ളിയിൽ നിന്നും തെരഞ്ഞെടുക്കപ്പെടുന്ന ഒരു അയ്മേനി കൂടി.

iii) 250-ൽ കൂടുതലും 500-ൽ കവിയാത്തതുമായ കുടുംബങ്ങളുള്ള ഓരോ ഇടവകപ്പള്ളിയിൽ നിന്നും തെരഞ്ഞെടുക്കപ്പെടുന്ന ഒരു അയ്മേനികൂടി.

iv) 500-ൽ കൂടുതലും 750-ൽ കവിയാത്തതുമായ കുടുംബങ്ങളുള്ള ഓരോ ഇടവകപ്പള്ളിയിൽ നിന്നും തെരഞ്ഞെടുക്കപ്പെടുന്ന ഒരു അയ്മേനികൂടി.

v) 750-ൽ കൂടുതലും 1000-ൽ കവിയാത്തതുമായ കുടുംബങ്ങളുള്ള ഓരോ ഇടവകപ്പള്ളിയിൽ നിന്നും തെരഞ്ഞെടുക്കപ്പെടുന്ന ഒരു അയ്മേനികൂടി.

vi) 1000-ൽ കൂടുതലും 1250-ൽ കവിയാത്തതുമായ കുടുംബങ്ങളുള്ള ഓരോ ഇടവകപ്പള്ളിയിൽ നിന്നും തെരഞ്ഞെടുക്കപ്പെടുന്ന ഒരു അയ്മേനികൂടി.

vii) 1250-ൽ കൂടുതലും 1500-ൽ കവിയാത്തതുമായ കുടുംബങ്ങളുള്ള ഓരോ ഇടവകപ്പള്ളിയിൽ നിന്നും തെരഞ്ഞെടുക്കപ്പെടുന്ന ഒരു അയ്മേനികൂടി.

viii) 1500-ൽ കൂടുതലും 1750-ൽ കവിയാത്തതുമായ കുടുംബങ്ങളുള്ള ഓരോ ഇടവകപ്പള്ളിയിൽ നിന്നും തെരഞ്ഞെടുക്കപ്പെടുന്ന ഒരു അയ്മേനികൂടി.

ix) 1750-ൽ കൂടുതലും 2000-ൽ കവിയാത്തതുമായ കുടുംബങ്ങളുള്ള ഓരോ ഇടവകപ്പള്ളിയിൽ നിന്നും തെരഞ്ഞെടുക്കപ്പെടുന്ന ഒരു അയ്മേനികൂടി.

x) 2000-ൽ കൂടുതൽ കുടുംബങ്ങളുള്ള ഓരോ ഇടവകപ്പള്ളിയിൽ നിന്നും തെരഞ്ഞെടുക്കപ്പെടുന്ന ഒരു അയ്മേനികൂടി.

ഓരോ ഇടവകപ്പള്ളിയുടെയും അംഗത്വം വിധിതീയതിയായ 1995 ജൂൺ 20-ലെ ബന്ധപ്പെട്ട പള്ളി റിക്കാർഡുകളുടെ അടിസ്ഥാനത്തിൽ തീരുമാനിക്കപ്പെടേണ്ടതാണ്.

d) മുകളിൽ (a), (b) ഉപവകുപ്പുകളിൽ തെരഞ്ഞെടുക്കപ്പെടുന്ന അംഗങ്ങളുടെ കാലാവധി 5 വർഷമായിരിക്കും.

e) മുകളിൽ (b), (c) ഉപവകുപ്പുകളിൽ തെരഞ്ഞെടുക്കപ്പെടുന്ന അംഗങ്ങളുടെ കാലാവധി 5 വർഷമായിരിക്കും.

e) മുകളിൽ (b) (c) ഉപവകുപ്പുക

ളിൽ പറഞ്ഞ തെരഞ്ഞെടുപ്പിനു തൊട്ട്ശേഷം, ഓരോ അഞ്ചുവർഷത്തേക്കുമുള്ള മാനേജിംഗ് കമ്മറ്റിയെ തെരഞ്ഞെടുക്കേണ്ടതാണ്.

46-ാം വകുപ്പ് മലങ്കര ഇടവകയോഗാംഗങ്ങൾ താഴെ പറയുന്നവരായിരിക്കും.

a) ഓരോ ഇടവകപ്പള്ളിയിൽ നിന്നും ഇടവകയോഗത്താൽ തെരഞ്ഞെടുക്കപ്പെടുന്ന ഒരു പട്ടക്കാരൻ.

b) (i) 100-ൽ കൂടാതെ കുടംബങ്ങളുള്ള ഓരോ ഇടവകപ്പള്ളിയിൽ നിന്നും ഇടവക യോഗത്താൽ തെരഞ്ഞെടുക്കപ്പെടുന്ന ഒരു അയ്മേനി.

(ii) 100-ൽ കൂടുതലും 250-ൽ കവിയാത്തതുമായ കുടുംബങ്ങളുള്ള ഓരോ ഇടവകപ്പള്ളിയിൽ നിന്നും തെരഞ്ഞെടുക്കപ്പെടുന്ന ഒരു അയ്മേനി കൂടി.

(iii) 250-ൽ കൂടുതലും 500-ൽ കവിയാത്തതുമായ കുടുംബങ്ങളുള്ള ഓരോ ഇടവകപ്പള്ളിയിൽ നിന്നും തെരഞ്ഞെടുക്കപ്പെടുന്ന ഒരു അയ്മേനി കൂടി.

(iv) 500-ൽ കൂടുതലും 750-ൽ കവിയാത്തതുമായ കുടുംബങ്ങളുള്ള ഓരോ ഇടവകപ്പള്ളിയിൽ നിന്നും തെരഞ്ഞെടുക്കപ്പെടുന്ന ഒരു അയ്മേനി കൂടി.

(v) 750-ൽ കൂടുതലും 1000-ൽ കവിയാത്തതുമായ കുടുംബങ്ങളുള്ള ഓരോ ഇടവകപ്പള്ളിയിൽ നിന്നും തെരഞ്ഞെടുക്കപ്പെടുന്ന ഒരു അയ്മേനി കൂടി.

(vi) 1000-ൽ കൂടുതലും 1250-ൽ കവിയാത്തതുമായ കുടുംബങ്ങളുള്ള ഓരോ ഇടവകപ്പള്ളിയിൽ നിന്നും തെരഞ്ഞെടുക്കപ്പെടുന്ന ഒരു അയ്മേനി കൂടി.

(vii) 1250-ൽ കൂടുതലും 1500-ൽ കവിയാത്തതുമായ കുടുംബങ്ങളുള്ള ഓരോ ഇടവകപ്പള്ളിയിൽ നിന്നും തെരഞ്ഞെടുക്കപ്പെടുന്ന ഒരു അയ്മേനി കൂടി.

(viii) 1500-ൽ കൂടുതലും 1750-ൽ കവിയാത്തതുമായ കുടുംബങ്ങളുള്ള ഓരോ ഇടവകപ്പള്ളിയിൽ നിന്നും തെരഞ്ഞെടുക്കപ്പെടുന്ന ഒരു അയ്മേനി കൂടി.

(ix) 1750-ൽ കൂടുതലും 2000-ൽ കവിയാത്തതുമായ കുടുംബങ്ങളുള്ള ഓരോ ഇടവകപ്പള്ളിയിൽ നിന്നും തെരഞ്ഞെടുക്കപ്പെടുന്ന ഒരു അയ്മേനി കൂടി.

(x) 2000-ൽ കൂടുതൽ കുടുംബങ്ങളുള്ള ഓരോ ഇടവകപ്പള്ളിയിൽ നിന്നും തെരഞ്ഞെടുക്കപ്പെടുന്ന ഒരു അയ്മേനി കൂടി.

(c) മുകളിൽ (a), (b) ഉപവകുപ്പുകളിൽ തെരഞ്ഞെടുക്കപ്പെടുന്ന അംഗങ്ങളുടെ കാലാവധി 5 വർഷമായിരിക്കും.

അസ്സോസിയേഷൻ ഭദ്രാസന കൗൺസിൽ അംഗങ്ങളുടെ തെരഞ്ഞെടുപ്പ് മുകളിൽ പറഞ്ഞ വിധമുള്ള 71-ഉം 46-ഉം വകുപ്പുകൾ പ്രകാരം ഇന്നു മുതൽ മൂന്നു മാസത്തിനകം നടത്തേണ്ടതാകുന്നു.

### ഭാഗം-II

ഞങ്ങളുടെ മുമ്പാകെ ഉന്നയിച്ച മറ്റൊരു തർക്കം 1971 ജനുവരി ഒന്നിനോ അതിനുശേഷമോ ഈ കോടതിവിധിവരെയുള്ള കാലത്തു നടത്തിയ നിയമനങ്ങളെ സംബന്ധിച്ചാണ്. ചില സ്ഥാനങ്ങളിലേക്ക് ഒന്നിലധികം അവകാശവാദക്കാർ ഉണ്ടാകത്തക്കവിധം ഇരു വിഭാഗവും ചില നിയമനങ്ങൾ നടത്തിയതായി ബോധിപ്പിച്ചിരിക്കുന്നു. ഈ ഘട്ടത്തിൽ, ഇവരിൽ ഏതു കൂട്ടരാണ് ശരിയായ സ്ഥാനികളെന്ന വ്യക്തമായ ആജ്ഞാപനം നൽകുവാൻ സാദ്ധ്യമല്ല. അതിനാൽ വിധി തീയതിയിലെ തൽസ്ഥിതി (സ്റ്റാറ്റസ്കോ), പുതിയ മാനേജിംഗ് കമ്മറ്റിയുടെ തെരഞ്ഞെടുപ്പുവരെ തുടരേണ്ടതാണെന്ന് ഉത്തരവാകുന്നു. ഈ ഉത്തരവു താഴെ പറയുന്ന വ്യവസ്ഥയ്ക്കു വിധേയമാണ്.

ഈ സഭയിൽ ഏതൊരു സ്ഥാനം വഹിക്കുന്ന ഏതൊരു വ്യക്തിയും 1934-ലെ ഭരണഘടനയ്ക്കു വിധേയനായിരിക്കും, അയാൾ ഭരണഘടന സത്യം ചെയ്തു സ്വീകരിക്കുകയും വേണം. മുകളിൽ പറഞ്ഞ മാനേജിംഗ് കമ്മറ്റിക്ക് മുകളിൽ പറഞ്ഞ തർക്കങ്ങളിന്മേൽ ആവശ്യമായാലും ആവശ്യമാകുമ്പോഴും തീരുമാനം ചെയ്യാവുന്നത്.

ഈ അപ്പീലുകളും ഇടക്കാല ഹർജികളും ഉത്തരവുകൾക്കായി 1997 ജനുവരി 27-ാം തീയതി അവധി വയ്ക്കുകയും ഉത്തരവു പരിഗണിക്കുന്നതിന് കോടതി സമയം എടുക്കുകയും ചെയ്തു. ഇക്കാര്യം ഇന്നേദിവസം, 1997 ഫെബ്രുവരി 5-ാം തീയതി ഉത്തരവുകൾക്കായി വന്നിരിക്കുന്നു. ഈ കോടതി താഴെ പറയുന്ന പ്രകാരം ഉത്തരവാകുന്നു.

### ഭാഗം III

1996 മാർച്ച് 25-ാം തീയതിയിലെ ഉത്തരവിന്റെ 1-ാം ഭാഗം പ്രകാരം 1934-ലെ ഭരണഘടനയുടെ നിലവിലുള്ള 71-ഉം 46-ഉം വകുപ്പുകൾ അന്നേദിവസം മുതൽ ഞങ്ങൾ തയ്യാറാക്കിയ 71-ഉം 46-ഉം വകുപ്പുകൾ പ്രകാരം ഭേദഗതി ചെയ്യേണ്ടിവരുമെന്നു ഞങ്ങൾ ആജ്ഞാപിച്ചിരുന്നതാണ്. ഭേദഗതി ചെയ്ത് ഉത്തരവായ 71-ഉം 46-ഉം വകുപ്പുകളിൽ ഒരു തെറ്റു കടന്നുകൂടി. "ഇടവകയോഗങ്ങൾ" എന്നു പരമാർശിക്കുന്നതിനുപകരം കുടുംബങ്ങൾ എന്നു വരുന്നിടത്തൊക്കെ അവ അംഗം അല്ലെങ്കിൽ അംഗങ്ങൾ എന്നു യഥോചിതം മാറ്റി ചേർക്കേണ്ടതാണെന്ന് ഞങ്ങൾ ഉത്തരവാകുന്നു. ഈ വകുപ്പുകളിൽ "അംഗങ്ങൾ" എന്നു ഞങ്ങൾ പറയുമ്പോൾ അത് 1934-ലെ ഭരണഘടനയുടെ 7-ാംവകുപ്പിൽ പറയുന്ന (ഇടവകപള്ളികളെയും ഇടവക യോഗങ്ങളെയും പറ്റി പ്രതിപാദിക്കുന്നത്) അംഗങ്ങളെയാണ് ഉദ്ദേശിക്കുന്നതെന്നു വ്യക്തമാക്കുന്നു.

ഈ കോടതി താഴെ പറയുന്ന ഉത്തരവുകൂടി നൽകിക്കൊള്ളുന്നു.

### ഭാഗം - IV

മുകളിൽ പറഞ്ഞ തർക്കങ്ങൾ മൂലം, ഈ കോടതി നിർദ്ദേശിച്ച വിധമുള്ള തെരഞ്ഞെടുപ്പുകൾ ഇതേവരെയും നടത്തുവാൻ സാധിച്ചിട്ടില്ലെന്നു കക്ഷികൾക്കു വേണ്ടി ഹാജരായ അഭിഭാഷകൻ ബോധിപ്പിച്ചിരിക്കുന്നു. ഭേദഗതി ചെയ്ത 71-ാം 46-ാം വകുപ്പുകൾ പ്രകാരം അസോസിയേഷൻ ഭദ്രാസന കൗൺസിലാംഗങ്ങളെ 1996 മാർച്ച് 25-ാംനു ഉത്തരവിന്റെ 1-ാം ഭാഗം പ്രകാരം, ടി തീയതി മുതൽ മൂന്നു മാസങ്ങൾക്കുള്ളിൽ തെരഞ്ഞെടുക്കണമെന്ന് ഈ കോടതി ഉത്തരവായിരുന്നു. ഈ തെരഞ്ഞെടുപ്പുകൾ നടത്തുന്നതിനുള്ള കാലാവധി 1997 ഏപ്രിൽ 30 വരെ, ടി തീയതി ഉൾപ്പെടെ ദീർഘിപ്പിച്ചിരിക്കുന്നു.

ഈ ഉത്തരവ് ബന്ധപ്പെട്ട എല്ലാവരും കൃത്യമായി പാലിക്കണമെന്നും നടപ്പിലാക്കണമെന്നും ഈ കോടതി അന്തിമമായി ഉത്തരവാകുന്നു.

ന്യൂഡൽഹിയിലെ ഇൻഡ്യൻ സുപ്രീംകോടതി ചീഫ് ജസ്ററിസ് ഓണറബിൾ ശ്രീ അസീസ് മുഷാബീർ അഹമ്മദി സാക്ഷി. 1995 ജൂൺ 20/1996 മാർച്ച് 23/1997 ഫെബ്രുവരി 5-ാംനു

# കർത്യദിനചിന്തകൾ

ഫാ. പി. എം. സഖറിയ പള്ളിക്കുന്നിൽ

## സെപ്റ്റംബർ 15
## സ്ലീബാപെരുന്നാളിനു ശേഷം ഒന്നാം ഞായർ
## കർത്താവിന്റെ മഹത്വപ്രത്യക്ഷത എപ്പോൾ?
## വി. മർക്കോസ് 13:28–37

ലോകാവസാനത്തെക്കുറിച്ചാണ് ഈ വായനാഭാഗം പറയുന്നതെന്ന് സാമാന്യമായി വിചാരിക്കണം. ഊർശ്ലേമിന്റെ നാശവും, ലോകാവസാനത്തെക്കുറിച്ചുള്ള ആശയവും കൂടികലർന്നാണ് കിടക്കുന്നത്. അവസാന ന്യായവിധി സമയം അനിശ്ചിതമായതിനാൽ അവിടുത്തെ അനുഗാമികൾ എപ്പോഴും ആത്മീയമായ ഒരുക്കത്തോടുകൂടി ഇരിക്കേണ്ടതാണ്.

സ്വർഗ്ഗാരോഹണം ചെയ്ത കർത്താവ് വീണ്ടും തേജസിൽ വരുമെന്നുള്ളത് ആദിമ സഭയുടെ പ്രത്യാശയായിരുന്നു. ഈ പ്രത്യാശ ആദിമ സഭയുടെ ജീവിതത്തേയും, സാക്ഷ്യത്തേയും ശക്തമായി സ്വാധീനിക്കുകയും ചെയ്തിരുന്നു. അതിന്റെ പ്രധാന കാരണം ആ തലമുറയിൽ തന്നെ അതു സംഭവിക്കുമെന്നുള്ള അവരുടെ പ്രതീക്ഷയാണ്. എന്നാൽ കാലത്തിന്റെ ഒഴുക്കിൽ ഈ പ്രതീക്ഷ സഭയ്ക്ക് നഷ്ടമായി. ഇന്ന് ഈ അടിസ്ഥാന വിശ്വാസ സത്യം നമ്മിൽ പലരും ഗൗരവത്തോടെ കണക്കാക്കുന്നുപോലുമില്ല. ചിലർ ഈ കാര്യത്തിൽ വികലമായ വിശദീകരണങ്ങൾ നൽകുന്നുമുണ്ട്. തൻമൂലം രണ്ടാമത്തെ വരവിന്റെ കാര്യത്തിൽ പ്രതീക്ഷാ നിർഭരമായ ജീവിതം നയിക്കേണ്ട സഭയ്ക്ക് അതിന്റെ ചൈതന്യം നഷ്ടപ്പെട്ടുപോയതിൽ അതിശയിപ്പാനില്ല.

ശാസ്ത്ര–സാങ്കേതിക മികവിന്റെ പാരമ്യത്തിൽ സ്വർഗ്ഗം ഭൂമിയിൽ എന്ന 20–ാം നൂറ്റാണ്ടിലെ മനുഷ്യ സങ്കൽപ്പത്തിൽ നിന്നും വ്യത്യസ്തമായി. ദൈവം ചരിത്രത്തെ നിയന്ത്രിക്കുന്നുവെന്നും, ക്രിസ്തുവിൽ എല്ലാം ഒന്നായി ചേർക്കപ്പെടുന്ന കാലസമ്പൂർണ്ണതയുടെ വ്യവസ്ഥകൾക്കനുസരണമായി അവൻ വീണ്ടും വരുമെന്ന സഭയുടെ അടിസ്ഥാന വിശ്വാസത്തിലേക്കുള്ള ഒരു തിരിച്ചുവരവ് അത്യന്താപേക്ഷിതമാണ്. 31–ാം വാക്യത്തിലൂടെയുള്ള കർത്താവിന്റെ പ്രഖ്യാപനം, കർത്താവിന്റെ വചനം നിശ്ചയമായും നിവർത്തിക്കപ്പെടുമെന്നതിന്റെ ഏറ്റവും ശക്തമായ അവതരണമാണ്. തന്റെ വചനം ഏതു കാലത്തേക്കും പ്രസക്തമാണെന്നു മാത്രമല്ല, അവൻ നിത്യനായ സമകാലീനനുമാണ്.

തുടർന്നു വരുന്ന വാക്യങ്ങളിൽ, കർത്താവിന്റെ മഹത്വപ്രത്യക്ഷത എപ്പോൾ സംഭവിക്കുമെന്നതു സംബന്ധിച്ച കാലനിർണ്ണയം നടത്തുവാൻ ആർക്കും അവകാശമില്ലായെന്നു വ്യക്തമാകുന്നു. ഈ കാലനിർണ്ണയം പല വിഭാഗക്കാരും സഭാ ചരിത്രത്തിൽ നടത്തിയിട്ടുണ്ട്. എന്നുള്ളത് സങ്കടകരമായ വസ്തുതയാണ്. മഹത്വപ്രത്യക്ഷതയോടനുബന്ധിച്ച് 3 കാര്യങ്ങളാണ് കർത്താവ് വിശ്വാസികളോട് ആവശ്യപ്പെട്ടിരിക്കുന്ന് – സൂക്ഷിച്ചുകൊൾക–ഉണർന്നിരിക്ക–പ്രാർത്ഥിച്ചുകൊണ്ടിരിക്ക.

ജീവിതം ദൈവത്തിന്റെ ദാനമാണ്. ആത്യന്തികമായി എല്ലാറ്റിനും അവന്റെ മുമ്പാകെ കണക്കുബോധിപ്പിക്കേണ്ടവരാണ് നാം എന്നുള്ള ചിന്തയിൽനിന്ന് രൂപം കൊള്ളുന്ന ഉത്തരവാദിത്വബോധം വിശ്വാസികളെ ഭരിക്കേണ്ടതാണ്. പ്രതികരണശേഷി സജീവമായി പുലർത്തുന്ന അവസ്ഥയാണ് ഉണർന്നിരിക്കുന്ന അനുഭവം. സാമൂഹ്യ തിൻമകൾക്കെതിരേയും, സമൂഹത്തിന്റെ ആവശ്യങ്ങളോട് ക്രിയാത്മകമായും പ്രതികരിക്കുവാൻ നാം കടപ്പെട്ടവരത്രെ. തെക്കുവശത്തെ ശ്ലീഹാവായന മേൽപ്പറഞ്ഞ വാക്യങ്ങളോട് ബന്ധപ്പെടുത്തി ചിന്തിക്കുക. 1 കോരി. 2:10–16. ദൈവീക ജ്ഞാനത്തേയും, ലൗകിക ജ്ഞാനത്തേയും വി. പൗലോസ് ശ്ലീഹാ വ്യക്തമായി വേർതിരിച്ചു കാണിക്കുന്നു. മഹത്വ പ്രത്യക്ഷതയ്ക്കായുള്ള കാത്തിരിപ്പും; ജാഗ്രതയും ദൈവിക ജ്ഞാനത്തോട് ബന്ധപ്പെട്ടിരിക്കുന്നു. ദൈവീക ജ്ഞാനം ക്രൂശിൽ വെളിപ്പെട്ടതും, സാധാരണക്കാരെ അസാധാരണക്കാരാക്കുന്നതും, ബലഹീനരെ ശക്തിപ്പെടുത്തുന്നതുമാണ്. മനുഷ്യരക്ഷയ്ക്കായി ദൈവം ഒരുക്കിയ രക്ഷാമാർഗ്ഗമാണ് ക്രൂശിക്കപ്പെട്ടവനായ ക്രിസ്തു എന്നത് മുൻപ് മറഞ്ഞിരുന്നതും, ഇപ്പോൾ മഹത്വത്തോടെ വെളിവാക്കപ്പെട്ടതുമായ ദൈവീക ജ്ഞാനമത്രെ. ഈ ആത്മീയ ജ്ഞാനം ലൗകികരെ സംബന്ധിച്ചിടത്തോളം ഭോഷത്വമായി തോന്നാം. ജ്ഞാനികളെ ലജ്ജിപ്പിക്കേണ്ടതിനാണ് ദൈവം ലോകപ്രകാരം ഭോഷത്വമായത് തെരഞ്ഞെടുക്കുന്നത്.

മറഞ്ഞിരിക്കുന്ന ദൈവജ്ഞാനമാണ് ക്രൂശിക്കപ്പെട്ടവനായ ക്രിസ്തു. ഈ ജ്ഞാനം വിശ്വാസത്തിൽ കൂടി മാത്രമേ മനസിലാക്കാൻ സാധിക്കൂ. സഭാവിശ്വാസികൾക്ക് അതു വി. സ്ലീബായിലൂടെ വെളിപ്പെട്ടു. ക്രൂശിക്കപ്പെട്ട യേശുവിനെ കൊണ്ട് ലഹരിപിടിച്ച അവസ്ഥയാണ് പൗലോസ് അപ്പോസ്തോലനുള്ളത്. ഈ അവസ്ഥ കൊണ്ടു മാത്രമേ ലോകത്തിന്റെ മുമ്പാകെ ദൈവികജ്ഞാനം വെളിപ്പെടുത്താനാവൂ.

## സെപ്റ്റംബർ 22
## സ്ലീബാപെരുന്നാളിനുശേഷം രണ്ടാം ഞായർ
## വി. മത്തായി 16:5–12

പരീശന്മാരുടെ പുളിച്ചമാവ്



**ഞായർദിന ചിന്തകൾ**

പാരമ്പര്യങ്ങൾക്കും, ആചാരാനുഷ്ഠാനങ്ങൾക്കും വളരെ പ്രാധാന്യം നൽകിയിരുന്ന കാലഘട്ടത്തിലാണ് യേശു യഹൂദനായി ജീവിച്ചതും, മരിച്ചതും, യഹൂദന്മാരുടെ വിശ്വാസത്തിനാധാരമായിരുന്നത് ന്യായപ്രമാണം ആയിരുന്നു. ന്യായപ്രമാണ നിയമങ്ങൾ അനുസരിക്കുന്നതിലും, മതപരമായ പരിശുദ്ധി പരിരക്ഷിക്കുന്നതിലും പരീശന്മാർ പ്രതിജ്ഞാബദ്ധരായിരുന്നു. ന്യായപ്രമാണങ്ങൾ പാലിക്കാത്തവരെ പാപികളായി അവർ മുദ്രകുത്തി.

റബ്ബിമാരാണ് ന്യായപ്രമാണം വ്യാഖ്യാനിക്കുകയും, ഉപദേശിക്കുകയും ചെയ്യുന്നവർ. ജീവിതത്തിന്റെ വിവിധ വശങ്ങളേയും ബാധിക്കുന്ന നിയമങ്ങൾ കൃത്യമായി അവർ ജനങ്ങളെ പഠിപ്പിച്ചിരുന്നു. ഇത് വള്ളിപുള്ളി വ്യത്യാസമില്ലാതെ ആചരിക്കണമെന്നും നിർബന്ധിച്ചിരുന്നു. ഊന്നൽ കൊടുക്കേണ്ട വിശ്വാസകാര്യങ്ങളെക്കാൾ ആചാരാനുഷ്ഠാനങ്ങൾക്കായിരുന്നു പ്രാധാന്യം. ഇതായിരുന്നു "പരീശന്മാരുടെ പുളിച്ച മാവ്"

ദുഷ്ടതയുടെ പ്രതീകമായിട്ടാണ് പുളിമാവ് വേദപുസ്തകത്തിൽ പൊതുവേ ഉപയോഗിച്ചിരിക്കുന്നത്. എന്നാൽ വി. മത്തായി 13:33-ൽ സ്വർഗ്ഗരാജ്യത്തെ പുളിമാവിനോട് സദൃശ്യപ്പെടുത്തുന്നുണ്ട്.

ദൈവസ്നേഹത്തിലേക്ക് മനുഷ്യനെ നയിക്കുകയും, തൻമൂലം മനുഷ്യർ പരസപരം സ്നേഹിക്കുകയും, കരുതുകയും ചെയ്യേണ്ടതിന്റെ ആവശ്യകത ഊന്നിപ്പറഞ്ഞുകൊണ്ടാണ് ക്രിസ്തു ദൈവരാജ്യം പ്രഘോഷിച്ചത്. തെറ്റായ വ്യാഖ്യാനങ്ങളെ തിരുത്തി തിരുവചനസത്യങ്ങളെ വെളിച്ചത്തുകൊണ്ടുവരുവാൻ യേശു ശ്രമിച്ചു. എന്നാൽ പരീശന്മാർക്ക് അതുൾക്കൊള്ളുവാൻ സാധിച്ചില്ല. തിരുവചന സത്യങ്ങളെ വളച്ചൊടിച്ചുള്ള സ്വാർത്ഥപരമായ അവരുടെ വ്യാഖ്യാനങ്ങളും ഉപദേശങ്ങളും യഹൂദജനതയുടെ മൂല്യബോധം തന്നെ നഷ്ടപ്പെടുത്തി. സമൂഹത്തിൽ ഉച്ചനീചത്വങ്ങളും, വേർതിരിവുകളും, വിവേചനകളും വളരുവാൻ ഇടയാക്കി. ഈ വിധത്തിലുള്ള തെറ്റായ ഉപദേശങ്ങളെ യേശു ചോദ്യം ചെയ്തത് തന്റെ ക്രൂശീകരണത്തിലാണ് കലാശിച്ചത്.

അവരുടെ ഉദ്ദേശ്യങ്ങളും, അധികാരമോഹങ്ങളും മറ്റും മനസിലാക്കിയ യേശു, തന്റെ ശിഷ്യന്മാർക്ക് മുന്നറിയിപ്പു നൽകുന്നു-പരീശന്മാരുടെ പുളിച്ചമാവ് സൂക്ഷിക്കുക. അവരുടെ കാലഹരണപ്പെട്ട ഉപദേശങ്ങൾ ദോഷത്തിലേക്കു മാത്രമേ നയിക്കൂ. ഇന്നും മതത്തിന്റെ പേരിൽ, അധികാരത്തിനും, ധനസമ്പാദനത്തിനുമായി പ്രവർത്തിക്കുന്ന സ്വാർത്ഥമോഹികൾ സഭയെ നാശത്തിലേക്കും, വിഘടനത്തിലേക്കും നയിക്കുന്നു. ഇത് ദൗത്യനിർവ്വഹണത്തിന് തടസ്സമാകുന്നു. പരീശന്മാരുടെ പുളിച്ചമാവ് സൂക്ഷിക്കേണ്ടത് ഇന്നിന്റെ ആവശ്യമാണ്.

കോരിന്തു സഭയിലെ അസന്മാർഗികത സൂചിപ്പിക്കാനായി പൗലോസ് ശ്ലീഹാ പുളിച്ചമാവിനെപ്പറ്റി പറയുന്നുണ്ട്. (1 കൊരി. 5:1-13) മനുഷ്യ ജീവിതം മുഴുവൻ ശീഘ്രം ദുഷിപ്പിക്കുവാൻ നാം നിസ്സാരമായി കരുതുന്ന ദോഷത്തിന് ശക്തിയുണ്ട്. അധാർമ്മീക ജീവിതമോ, അധാർമ്മിക ജീവിതം നയിക്കുന്നവരുടെ പ്രവർത്തനം നിസാരമായി കരുതുന്ന പ്രവണതയോ ആണ് സഭയിലെ പുളിമാവ്. അതു സഭയെ മുഴുവൻ അശുദ്ധമാക്കുന്നതിനുമുമ്പ് ഛേദിച്ചുകളയണം.

സഭയും ലോകവും തമ്മിലുള്ള ബന്ധം എങ്ങനെ? ദൈവം സൃഷ്ടിച്ച ലോകത്തിൽ ക്രിസ്തുവിനെ സാക്ഷിക്കുന്നതിന് ലോക സമൂഹങ്ങളിൽ നിന്നു തന്നെ വിളിച്ചു വേർതിരിച്ചിരിക്കുന്ന ദൈവജനമാണ് സഭ. ആയതുകൊണ്ട് സഭ ലോകത്തെ രൂപാന്തരപ്പെടുത്തുകയും ലോകത്താൽ കളങ്കപ്പെടാതിരിക്കുകയും ചെയ്യണം. ലോകദുഷ്ടതകൾ കണ്ടിട്ട് ഓടിപ്പോകാതെ, ക്രൂശിൽ വെളിപ്പെട്ട ദൈവസ്നേഹത്തിലൂടെ ലോകത്തെ പരിവർത്തനം ചെയ്യുകയാണ് സഭാ ധർമ്മം.

തെറ്റായ ഉപദേശങ്ങളെ തിരിച്ചറിഞ്ഞ്, അസൻമാർഗ്ഗങ്ങളെ ഉപേക്ഷിച്ച്, ലളിതവും, ഹൃദയത്തെ സ്പർശിക്കുന്നതുമായ സ്വർഗ്ഗരാജ്യ വചനമെന്ന പുളിമാവ് അദൃശ്യമായും, നിശബ്ദമായും നമ്മുടെ ഹൃദയങ്ങളെ രൂപാന്തരപ്പെടുത്തുന്നതിന് നമുക്ക് നമ്മെത്തന്നെ ക്രൂശിൻചുവട്ടിൽ ഏൽപ്പിച്ചുകൊടുക്കാം.

## സെപ്റ്റംബർ 29
## സ്ലീബാ പെരുന്നാളിനു ശേഷം മൂന്നാം ഞായർ
## വി. മർക്കോസ് 2:23-28

### ശാബ്ബതാചരണം മനുഷ്യനന്മയ്ക്ക്

കർത്താവും ശിഷ്യന്മാരും കതിർ പറിച്ചുതിന്നുന്നതുമൂലം ശാബ്ബത്താചരണം ലംഘിക്കപ്പെടുന്നു. ഇതിനെ പരീശന്മാർ ചോദ്യം ചെയ്തപ്പോൾ, ഈ അവസരം ഉപയോഗിച്ച് യേശു ശാബതിന്റെ ആഴമേറിയ ചില അർത്ഥ തലങ്ങൾ അവരെ പഠിപ്പിക്കുന്നു.

വിശ്രമദിനം എന്നാണ് ശബത്തിന്റെ വാച്യാർത്ഥം. ലോക സൃഷ്ടി കഴിഞ്ഞ് 7-ാം ദിവസം ദൈവം വിശ്രമിച്ചു. ദൈവത്തോടൊപ്പം മനുഷ്യന്റെയും വിശ്രമം. അതാണ് പുറപ്പാട് പുസ്തകത്തിലെ ശാബത്തിന്റെ വ്യാഖ്യാനം. ആവർത്തന പുസ്തകത്തിലാകട്ടെ ശബത്തിനെ മനുഷ്യന്റെ സാമൂഹ്യ പ്രതിബദ്ധതയുമായി ബന്ധപ്പെടുത്തുന്നു. (ആവ. 5:12-15). ദൈവം യിസ്രായേലിനെ വിടുവിച്ച പ്രക്രിയയുടെ സൂചനയും കാണാം. ദൈവവും സ്വന്തജനവും തമ്മിലുള്ള ഉടമ്പടിയുടെ അടയാളമായി യഹൂദർ ശബതിനെ കണ്ടിരുന്നു. (യെഹ. 20:12,20).

മനുഷ്യന്റെ നന്മയും, സമൂഹത്തിന്റെ സുഗമമായ പുരോഗതിയും ലക്ഷ്യമാക്കിയാണ് നിയമങ്ങൾ നിർമ്മിക്കപ്പെടുന്നത്. നന്മയും പുരോഗതിയും തടസപ്പെടുന്നിടത്തു നിയമം അർത്ഥശൂന്യവും, അപ്രസക്തവുമായി മാറുന്നു. ആഴ്ചയിൽ ഒരു ദിവസം വേർ തിരിച്ചത് നിഷ്ക്രിയമായ ദിവസം എന്ന അർത്ഥത്തിലല്ല. എന്നാൽ കാലക്രമത്തിൽ ശബത്ത് ഒരു ആചരണമായി അധഃപതിച്ചു. നിർവികാരതയുടേയും, നിഷ്ക്രിയത്വത്തിന്റെയും, മതാന്ധതയുടേയും പ്രകടനമായി തീർന്നു. മനുഷ്യപുത്രൻ ശബത്തിനും കർത്താവാകുന്നു എന്നു യേശു പറഞ്ഞതിലൂടെ ശബത്തിന്റെ മനുഷ്യനിർമ്മിതമായ ചട്ടക്കൂടുകളെ അതിജീവിക്കുന്നതാണ് ദൈവഹിതം

എന്നു വ്യക്തമാക്കുകയാണ് ചെയ്തത്.

ശബത്തിന്റെ ആത്മാവ് മനുഷ്യനന്മ മാത്രമല്ല, പ്രപഞ്ചത്തിന്റെതന്നെ സുസ്ഥിതിയാണ് അർത്ഥമാക്കുന്നത്. അടിമത്തവും, ഊഴിയ വേലയും നിലവിലിരുന്ന കാലത്ത് ആഴ്ചയിൽ ഒരിക്കൽ സകലർക്കുമുള്ള 'പരിപൂർണ്ണ സ്വസ്ഥത എന്നത് വിപ്ലവകരമായ ഒരു ആത്മീയ പ്രമാണമായിരുന്നു. ജീവനെ രക്ഷിക്കുകയും, പരിപാലിക്കുകയും ചെയ്യുക എന്നത് അതിലൂടെ വിവക്ഷിക്കപ്പെട്ടിരുന്നു. തന്റെ സൃഷ്ടികർമ്മങ്ങളെയെല്ലാം പൂർത്തീകരിച്ചശേഷം ദൈവം അവയെല്ലാറ്റിനേയും നോക്കി നല്ലത് എന്നു കണ്ടു അതിനു ശേഷമാണ് ദൈവം സ്വസ്ഥനായിരുന്നത്. ദൈവിക നീതിയും, നന്മയും, സൃഷ്ടിയുടെ സമഗ്രതയും പുലരുമ്പോഴാണ് സ്വസ്ഥനാൾ അർത്ഥവത്തായി തീരുന്നത്. അതുകൊണ്ട് അവയ്ക്കുവേണ്ടിയുള്ള അന്വേഷണവും, പ്രയത്നവും ശബത്തിനെ ലംഘിക്കുകയല്ല, പ്രത്യുത അർത്ഥവത്താക്കി തീർക്കുകയാണ് ചെയ്യുന്നത്.

ക്രിസ്തീയ സഭ ആഴ്ചവട്ടത്തിന്റെ ഒന്നാംനാൾ വേർതിരിച്ചിരിക്കുന്നത് അർത്ഥപൂർണ്ണമാണ്. ആഴ്ചയിലെ എല്ലാ ദിവസങ്ങളിലും നവോൻമേഷത്തോടെ പ്രവർത്തനനിരതരായിരിപ്പാൻ, ദൈവഹിതം നിറവേറ്റുവാൻ, ദൈവത്തെ ആരാധിപ്പാൻ കഴിയണം. അർത്ഥവും പൊരുളും മനസിലാക്കാതെ ശുഷ്കമായ നിയമങ്ങളെ അന്ധമായും, കർക്കശമായും പാലിക്കുന്നത് അപ്രസക്തമാണ്. വ്യർത്ഥമായ നിയമാനുസരണത്തേക്കാൾ സ്നഹത്തിനും കരുണയ്ക്കുമാണ് പ്രാധാന്യം. ശബത്ത് മതപരമായ അനുഷ്ഠാനമല്ല, മറിച്ച് ജീവിതത്തോടുള്ള അർത്ഥപൂർണ്ണമായ സമീപനമാണ്.

## ഒക്ടോബർ 6
## സ്ലീബായ്ക്കു ശേഷം 4–ാം ഞായർ
## വി. ലൂക്കോസ് 16:9–17

മനസിലാക്കുവാൻ തികച്ചും വിഷമമുള്ള ഒരു ഉപമയാണ് ഇന്നത്തെ ഏവൻഗേലിയോൻ. അവിശ്വസ്തനും, അലസനും ആയിരുന്ന മനുഷ്യൻ, യജമാനൻ തന്നെ ഒഴിവാക്കും എന്നറിഞ്ഞപ്പോൾ തന്റെ നില ഭദ്രമാക്കുവാൻ ബുദ്ധി സാമർത്ഥ്യം പ്രയോഗിക്കുന്നതാണ് ഈ ഭാഗത്തിന്റെ പ്രസക്തി.

ഒറ്റവായനയിൽ നമ്മെ കുഴക്കികളയുന്നൊരു ഘടനയാണ് ഈ കഥയ്ക്കുള്ളത്. യജമാനനാൽ തള്ളപ്പെട്ട കാര്യവിചാരകൻ "നിന്നു പിഴയ്ക്കാൻ" നടത്തുന്ന പണിപ്പാടുകളുടെ ചിത്രം അസലായിരിക്കുന്നു. അദ്ധ്യായം 15–ന്റെ തുടർച്ചയായി വായിക്കുമ്പോൾ മാത്രമേ ഇതിന്റെ പൊരുൾ മനസിലാകൂ. അപ്പനിൽ നിന്നും തനിക്കുള്ളതും വാങ്ങി അകലേക്കുപോയ ഇളയമകന് ധാരാളം കൂട്ടുകാരുണ്ടായി. പണം തീർന്നപ്പോൾ അവൻ ഏകനായി. പണമാണ് അവന് കൂട്ടുകാരെയുണ്ടാക്കിയത് എന്ന് ഇതിൽ നിന്നും സ്പഷ്ടമാണ്. പണത്തിന്റെ മഞ്ഞളിപ്പിൽ രൂപപ്പെടുന്ന ബന്ധങ്ങൾക്ക് സ്ഥായിയില്ല. അതു തിരിച്ചറിഞ്ഞപ്പോൾ അവൻ അപ്പന്റെ അടുക്കലേക്ക് തന്നെ മടങ്ങിവരാൻ തയ്യാറാകുന്നു. എന്നാൽ ഇന്നത്തെ വായനാ ഭാഗത്തുള്ള കാര്യവിചാരകൻ ധൂർത്തനാണ്. യജമാനൻ കണക്കു ചോദിച്ചപ്പോൾ അവൻ കുറുക്കു വഴികളിലൂടെ രക്ഷപെടാനും ജീവിതം സുരക്ഷിതമാക്കാനും തിടുക്കപ്പെടുന്നു. ഇതറിഞ്ഞ യജമാനൻ "ബുദ്ധിയോടെ പ്രവർത്തിച്ചതുകൊണ്ട് അവനെ പുകഴ്ത്തി" എന്നു രേഖപ്പെടുത്തിയിരിക്കുന്നു. അതോടു ചേർന്നുള്ള അഭിപ്രായമാണ് ഏറെ ശ്രദ്ധേയം. വെളിച്ചത്തിന്റെ മക്കളേക്കാൾ ഈ ലോകത്തിന്റെ മക്കൾ "തങ്ങളുടെ തലമുറയിൽ" ബുദ്ധിയേറിയവരല്ലൊ.

ധനസമ്പാദനത്തിന്റെ കാര്യത്തിൽ മറ്റുള്ളവരേക്കാൾ മികവു കാട്ടുന്ന ഇദ്ദേഹത്തെ ഒരു കൊച്ചുമിടുക്കൻ എന്നു നാം വിളിച്ചേക്കാം. എന്നാൽ അവൻ ഈ ലോകത്തിലെ മിടുക്കൻ മാത്രമാണെന്ന് ഓർക്കുക. യജമാനന്റെ മുമ്പിൽ അവിശ്വസ്തനാകയാൽ അവന്റെ കാര്യവിചാരകത്വം ഇവിടെ അവസാനിക്കുന്നു. ലോകത്തിൽ മാത്രം പുകഴ്ച നേടുകയും, ദൈവസന്നിധിയിൽ നിന്ന് തള്ളപ്പെടുകയും ചെയ്യുന്നവൻ സർവ്വലോകവും നേടി ആത്മാവിനെ നഷ്ടപ്പെടുത്തുന്നവനാണ്. ഇന്നത്തെ സമൂഹത്തിന്റെ കാര്യവിചാരകത്വം എങ്ങനെയുള്ളത്? നമ്മുടെ അത്തരം പ്രവൃത്തികളിലൂടെ ദൈവനാമം അപമാനിക്കപ്പെടുകയാണ്.

നമ്മുടെ ബുദ്ധിയും, ശക്തിയും, പ്രതാപവും ഈ ലോകത്തിൽ വിലയുള്ളതായിരിക്കാം. എന്നാൽ യജമാനന്റെ കാര്യവിചാരകനായിരിപ്പാനുള്ള യോഗ്യത അതല്ല. അവക നീതിയുള്ള സമ്പത്തു കൊണ്ടുണ്ടാകുന്ന സ്നേഹിതന്മാർ വഴി പിരിയുമ്പോൾ നിത്യ കൂടാരങ്ങളെപ്പറ്റിയുള്ള ചിന്ത സജീവമാകും. യാഥാർത്ഥ സമ്പത്ത് നശിച്ചുപോകുന്ന വസ്തുവകകളല്ല, സുഹൃത്തുക്കളാണ്. അവരെ സമ്പാദിക്കുകയാണ് പ്രധാനം. ലോകാനുഭവങ്ങൾ സഖിത്വം എന്ന സനാതനമൂല്യ സമ്പാദനത്തിന് ഉപയുക്തമാകണം. കൂട്ടുകാരനെ കണ്ടെത്താൻ കഴിയാത്തവന് ദൈവത്തെ എങ്ങനെ കണ്ടെത്താൻ കഴിയും?

വാക്യം 13–ൽ രണ്ട് യജമാനൻമാരെ സേവിപ്പാൻ സാധ്യമല്ലെന്ന് പറയുന്നു. ദൈവത്തെ സേവിക്കുക എന്നത് ഒരു ഭാഗിക പ്രവൃത്തിയോ, ഒഴിവുവേളയിലെ വേലയോ അല്ല. ദൈവത്തെ സ്വീകരിച്ചു കഴിഞ്ഞാൽ പിന്നെ ഓരോ നിമിഷവും ദൈവത്തിനുള്ളതാകണം. ഒന്നുകിൽ മുഴുവൻ അല്ലെങ്കിൽ അശേഷമില്ല. ദൈവവും മാമോനുംകൂടെ സാധ്യമല്ല. ജീവിതം ഒന്നുകിൽ ദൈവത്തിന് അല്ലെങ്കിൽ ദൈവേതരത്വത്തിന്. ഇതു തീരുമാനിക്കേണ്ടത് നാമോരോരുത്തരുമാണ്.

## ഒക്ടോബർ 13
## സ്ലീബാപെരുന്നാളിനു ശേഷം
## അഞ്ചാം ഞായർ
## വി. മത്തായി 23:1–12

പരീശന്മാരുടേയും ശാസ്ത്രിമാരുടെയും കപടഭക്തിയുടെമേൽ ന്യായവിധി ഉണ്ടാകുമെന്ന് യേശു മുന്നറിയിപ്പുനൽകുന്നതാണ് ഇന്നത്തെ വായനാഭാഗം. അതോടൊപ്പം തന്നെ ക്രിസ്തു ശിഷ്യന്മാരുടെ ജീവിത ശൈലി അതിൽ നിന്നും വ്യത്യസ്തമായിരിക്കണമെന്ന് ഓർപ്പിക്കുകയും ചെയ്യുന്നു.

സുനഗോഗിലിരുന്ന് ന്യായപ്രമാണം പഠിപ്പിക്കുന്ന പീഠമാണ് മോശയുടെ പീഠമെന്ന് അറിയപ്പെട്ടിരുന്നത്. പരീശന്മാരും, ശാസ്ത്രിമാരും ന്യായപ്രമാണം ഉപദേശിച്ചു എങ്കിലും അതിനനുസരണമായി ജീവിച്ചിരുന്നില്ല. അവരുടെ ഉപദേശവും



ജീവിതവും തമ്മിൽ വളരെ അന്തരം ഉണ്ടായിരുന്നു. മനുഷ്യർ കാണുന്നതിനു വേണ്ടിയുള്ള പ്രകടനങ്ങളായിരുന്നു അവരുടെ മതജീവിതം മുഴുവൻ. മറ്റുള്ളവർ പ്രശംസിക്കുന്നതും ആദരിക്കുന്നതും അവർ ഇഷ്ടപ്പെട്ടിരുന്നു. പള്ളിയിൽ പ്രധാന സ്ഥാനവും, ഇരിപ്പിടവും അവർ ആഗ്രഹിച്ചു. ഇവിടെയെല്ലാം അവരുടെ പ്രസംഗവും പ്രവൃത്തിയും തമ്മിൽ ബന്ധമില്ലായിരുന്നു.

ഇന്ന് സഭയിലും ഇത്തരം പള്ളി ഭക്തർ ധാരാളം ഇല്ലേ? സ്ഥാനമാനങ്ങൾക്കുവേണ്ടിയും, അംഗീകാരത്തിനു വേണ്ടിയും എന്തും ചെയ്യാൻ മടിക്കാത്ത "സഭാസ്നേഹികൾ" വർദ്ധിച്ചുവരുന്നു. യേശുക്രിസ്തുവിനോടുള്ള വ്യക്തിപരമായ പ്രതിബദ്ധത ഇവർക്കില്ല എന്നതാണ് വാസ്തവം. ഇങ്ങനെയുള്ളവരെ കർത്താവ് ന്യായം വിധിക്കും എന്നുള്ളതിന് സംശയമില്ല. ദൈവം മാത്രം നമ്മുടെ പിതാവായിരിക്കണം. നമ്മുടെ ജീവിതത്തിന്റെ കർത്തൃത്വം ദൈവത്തിനായിരിക്കണം എന്ന് യേശുക്രിസ്തു പഠിപ്പിക്കുന്നുണ്ട് (വാക്യം 10).

ദൈവമുമ്പാകെ നാം വലിയവരായി തീരുന്നത് നാം അവകാശവും അംഗീകാരവും ജനങ്ങളിൽ നിന്ന് പിടിച്ചുവാങ്ങിയല്ല-മറിച്ച് നമ്മുടെ ജീവിത ശൈലി കൊണ്ടായിരിക്കണം എന്ന് യേശു ജനത്തോടും ശിഷ്യന്മാരോടും ഉപദേശിക്കുന്നു. എല്ലാവരുടെയും ശുശ്രൂഷക്കാരൻ ആകുന്നതിലൂടെയാണ് നാം വലിയവരായി തീരുന്നത്. സ്വയം താഴ്ത്തുന്നതിലൂടെയാണ് ഉയർത്തപ്പെടുന്നത്. ആത്മപ്രശംസയും, വൃഥാഭിമാനവും അല്ല ദൈവമുമ്പാകെ വിനയപ്പെടുവാനാണ് യേശു നമ്മോടാവശ്യപ്പെടുന്നത്. യേശു താഴ്മയുടേയും, ശുശ്രൂഷയുടെയും മാതൃക നമുക്ക് കാണിച്ചു തന്നിരിക്കുന്നു. അവനെ അനുഗമിക്കുന്നവർ, ആ മാതൃക പിൻപറ്റി ജീവിക്കുവാൻ ആവശ്യപ്പെടുന്നു. അങ്ങനെയുള്ളവരാണ് ഏറ്റവും വലിയ ശുശ്രൂഷകരായി തീരുന്നത്.

●

# മരുഭൂമിയിലെ പാരിജാതം

**ഡോ. ജോളി ജോർജ്ജ് ഫിലിപ്പ്**



**മൈല**പ്രാ മാർ കുറിയാക്കോസ് ആശ്രമ സ്ഥാപകനായിരുന്ന വന്ദ്യ വി.ഐ. മാത്യൂസ് റമ്പാച്ചൻ നിര്യാതനായിട്ട് 10 വർഷങ്ങൾ കടന്നുപോയി. പ്രാർത്ഥന, ഉപവാസം, ധ്യാനം, മൗനവൃതം, ദിവസവുമുള്ള വി. കുർബ്ബാനാർപ്പണം, ഇവ അദ്ദേഹത്തിന്റെ മാത്രം പ്രത്യേകതയായിരുന്നു.

പുണ്യ ജീവിതശൈലിയെപ്പറ്റിയും അദ്ദേഹം പറഞ്ഞു തന്ന അനേകം സാരോപദേശങ്ങളെക്കുറിച്ചുമുള്ള മധുര സ്മരണകൾ ഏറെയാണ്. മലങ്കരസഭയുടെ ചരിത്രത്തിലെ വലിയ ചിന്തകനും പണ്ഡിതനും ദാർശനികനുമായിരുന്ന ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി റമ്പാച്ചനെ 'മരുഭൂമിയിലെ പാരിജാതം' എന്നും 'അജ്ഞാതനായ പരിശുദ്ധൻ' എന്നുമാണ് വിശേഷിപ്പിച്ചിട്ടുള്ളത്. ഇരുപതാം നൂറ്റാണ്ടിന്റെ അവസാനത്തിൽ ആദ്ധ്യാത്മീക ദാരിദ്രത്തിൽ മുഴുകിയിരുന്ന ഈ പ്രപഞ്ച മരുഭൂമിയിൽ പരിമളമായി വിരാചിച്ച-ആത്മീയ പരിമളം പകർന്ന-പാരിജാതമായിരുന്നു വന്ദ്യ റമ്പാച്ചൻ. സ്വന്തം സഭയിൽ തന്നെ

ശേഷം 41-ാം പേജിൽ






ഒരു വിശ്വാസി, മാവേലിക്കര




ഒരു വിശ്വാസി, മാവേലിക്കര

# "മെത്രാപ്പോലീത്തായായി ഉയർത്തൽ" - ചരിത്രത്തിലൂടെ

വർഗീസ് ജോൺ, തോട്ടപ്പുഴ

മലങ്കരസഭയിൽ ആദ്യം എപ്പിസ്കോപ്പാമാരായി വാഴിക്കപ്പെട്ടവരെ പിന്നീടൊരവസരത്തിൽ മെത്രാപ്പോലീത്താമാരായി ഉയർത്തുന്ന ലളിതവും ഹൃസ്വവുമായ ശുശ്രൂഷ 20, 21 നൂറ്റാണ്ടുകളിൽ എട്ടു പ്രാവശ്യം നടന്നിട്ടുണ്ട്. ആദ്യത്തെ നാലിന് മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവായും അഞ്ചാമത്തേതിന് (1981) മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായും അവസാനത്തെ മൂന്നിന് മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവായും പ്രധാന കാർമ്മികരായിരുന്നു. അഞ്ചു പ്രാവശ്യം കോട്ടയം പഴയസെമിനാരി ചാപ്പലിൽ വച്ചും ഓരോ തവണ കോട്ടയം മാർ ഏലിയാ ചാപ്പൽ (1929), ആലുവാ യു.സി. കോളജ് ചാപ്പൽ (1941), കോട്ടയം ദേവലോകം അരമന ചാപ്പൽ (2002) എന്നിവിടങ്ങളിൽ വച്ചുമാണ് ഇവ നടന്നത്. ഈ ശുശ്രൂഷകൾ നടന്ന തീയതിയും മെത്രാപ്പോലീത്താമാരായി ഉയർത്തപ്പെട്ടവരുടെ പേരും താഴെ ചേർക്കുന്നു. അവർ എപ്പിസ്കോപ്പാമാരായി വാഴിക്കപ്പെട്ട തീയതിയാണ് ബ്രാക്കറ്റിൽ.

1929 ഫെബ്രുവരി 15 വെള്ളിയാഴ്ച മായൽത്തോ പെരുന്നാൾ –ബഥനിയുടെ ഗീവർഗീസ് മാർ ഈവാനിയോസ് (1925 മേയ് 1).

1934 ജൂൺ 1 സ്വർണ വെള്ളിയാഴ്ച – കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് (1929 ഫെബ്രുവരി 16), ഗീവർഗീസ് മാർ പീലക്സീനോസ് (1930 നവംബർ 3), ജോസഫ് മാർ സേവേറിയോസ് (1933 മേയ് 25).

1941 ഏപ്രിൽ 8 വലിയ നോമ്പിലെ ആറാം ചൊവ്വാഴ്ച - അലക്സിയോസ് മാർ തേവോദോസിയോസ് (1938 ഏപ്രിൽ 7), തോമ്മാ മാർ ദിവന്നാസിയോസ് (1940 മേയ് 6).

1959 ജൂലൈ 12 ഞായറാഴ്ച – പത്രോസ് മാർ ഒസ്താത്തിയോസ്, മാത്യൂസ് മാർ ഈവാനിയോസ്, മാത്യൂസ് മാർ അത്താനാസിയോസ് (പ. മാത്യൂസ് പ്രഥമൻ ബാവാ), ദാനിയേൽ മാർ പീലക്സീനോസ്, മാത്യൂസ് മാർ കൂറിലോസ് (പ. മാത്യൂസ് ദ്വിതീയൻ ബാവാ) (അഞ്ചു പേരും 1953 മേയ് 15).

1981 ഫെബ്രുവരി 28 ശനിയാഴ്ച– യാക്കോബ് മാർ പോളിക്കർപ്പോസ്, സഖറിയാസ് മാർ ദിവന്നാസിയോസ്, മാത്യൂസ് മാർ ബർന്നബാസ്, ഗീവർഗീസ്

ശേഷം 42–ാം പേജിൽ

## മലങ്കര ഓർത്തഡോക്സ് സഭയുടെ അടുത്ത പത്തു വർഷങ്ങൾ....

8–ാം പേജിൽ നിന്നു തുടർച്ച.....

ഥമമായി സുവിശേഷപ്രസംഗ പരിപാടിയും (കൺവൻഷൻ) ആവിർഭവിക്കുന്നത്. മാക്കാംകുന്നു കൺവൻഷൻ. 2008, നമ്മുടെ ആശ്രമദയറാ പ്രസ്ഥാനങ്ങളുടെയും കൺവൻഷൻ പ്രവർത്തനങ്ങളുടെയും നവതി വർഷമാണ്.

2008–ൽ തന്നെയാണ് നമ്മുടെ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെയും (MGOCSM) ശതാബ്ദി. കൂടുതൽ വിദ്യാർത്ഥി കേന്ദ്രങ്ങൾ മദ്രാസ്, ബാംഗ്ലൂർ, കോയമ്പത്തൂർ, ഊട്ടി, നാഗർകോവിൽ തുടങ്ങിയ സ്ഥലങ്ങളിൽ–സ്ഥാപിക്കുവാനും 1998–ൽ നവതി ആഘോഷിച്ചപ്പോൾ എടുത്ത തീരുമാനം –വിദ്യാർത്ഥി പ്രസ്ഥാനപ്രവർത്തകരെ ഏകോപിപ്പിച്ചുകൊണ്ടുള്ള "Society of St. Gregorios" ഒരു യാഥാർത്ഥ്യമാക്കി ത്തീർക്കുവാനുമുള്ള തീവ്രശ്രമത്തിലാണ്. പ്രസ്ഥാന പ്രവർത്തകർ വ്യാപൃതരായിരിക്കുന്നത്. പൗരോഹിത്യ ശ്രേണിയിലും അത്മായ നിരകളിലും നിരവധി നേതാക്കളെ വളർത്തിയെടുക്കുവാൻ മുഖാന്തിരമായിത്തീർന്ന ഈ പ്രസ്ഥാനത്തിന് ഇനിയും ഈടുറ്റ സംഭാവനകൾ ഈ നൂതന നൂറ്റാണ്ടിലും പ്രദാനം ചെയ്യുവാൻ സാധിക്കേണ്ടതാണ്.

2012–ൽ കാതോലിക്കാസ്ഥാപനത്തിന്റെ ശതാബ്ദി ആഘോഷിക്കുന്നതിനു മുമ്പായി നമ്മുടെ സഭയിലെ ദൈവവിജ്ഞാനീയ പരിശീലനം, സുവിശേഷ പ്രവർത്തനങ്ങൾ, ആശ്രമ ദയറാ പ്രസ്ഥാനം, വിവിധ ആദ്ധ്യാത്മിക പ്രസ്ഥാനങ്ങൾ ഇവകളെ അർഹമായ രീതിയിൽ ശക്തീകരിക്കേണ്ടതുണ്ട്. ഈ പത്തുവർഷത്തെ നമ്മുടെ ക്രിയാത്മകമായ പരിപാടി ഈ ദിശയിലേക്കു തിരിയേണ്ടതാണ്. പ്രതിബന്ധങ്ങളെയും പ്രതികൂലതയേയും അഭിമുഖീകരിക്കുവാൻ പ്രതിഷേധപ്രകടനങ്ങളും, പ്രതിഷേധ പ്രമേയങ്ങളും, നിയമപരമായ കോടതിപ്രവർത്തനങ്ങളും ആവശ്യമാകാം. അതുകൊണ്ടു മാത്രം സഭയെ നന്മയിലേക്കു നയിക്കുവാൻ സാദ്ധ്യമല്ല. സഭാമക്കളെ വിശ്വാസത്തിൽ ഉറപ്പിക്കുവാനും സാക്ഷ്യജീവിതത്തിൽ പ്രവർത്തനനിരതരാക്കുവാനും സാധിക്കണം. വെല്ലുവിളികളെയും പ്രശ്നങ്ങളെയും ആവശ്യങ്ങളെയും സമചിത്തതയോടെ അഭിമുഖീകരിച്ച് അർത്ഥവത്തായി പ്രതികരിക്കുവാൻ സാധിക്കണം. തിന്മയുടെമേൽ ആത്യന്തികമായി വിജയം വരിക്കുവാൻ നന്മ കൊണ്ടു മാത്രമേ സാധിക്കൂ. തിന്മയാൽ തിന്മയെ ജയിക്കുവാൻ സാദ്ധ്യമല്ല. രാഷ്ട്രീയ പ്രേരിതമായ രാഷ്ട്രീയ ശൈലിയിലുള്ള പ്രതിപ്രവർത്തനമല്ല സഭയ്ക്ക് അഭികാമ്യമായത്. ക്രിയാത്മകമായ ക്രിസ്തീയ പോരാട്ടമാണ് ഇന്നാവശ്യം. ഭൗതിക നേട്ടങ്ങളെ ലക്ഷ്യമാക്കിയുള്ള ദ്രവ്യസമ്പാദനപ്രേരിതമായ വഴിതെറ്റിയ പ്രലോഭനങ്ങളെ സഭയുടെ എല്ലാ തലങ്ങളിൽ നിന്നും നിഷ്കരുണം പുറംതള്ളി ആദ്ധ്യാത്മീകമായി ശക്തിയാർജ്ജിക്കുവാൻ കഴിയണം. രാഷ്ട്രീയ സാമൂഹ്യ സംസ്ക്കാരിക മണ്ഡലങ്ങളിലും ക്രിസ്തീയമായ സംഭാവനകൾ നല്കുവാൻ സാധിക്കണം. ഒരു നല്ല തലമുറയെ ഈ ദർശനത്തോടെ പാകപ്പെടുത്തിയെടുക്കുകയെന്നതായിരിക്കണം ഈ പത്തു വർഷങ്ങളിലെ ഏറ്റവും സുപ്രധാനമായ ഊന്നൽ. കേൾക്കുവാൻ ചെവിയുള്ളവൻ കേൾക്കട്ടെ! കാണുവാൻ കണ്ണുള്ളവൻ കാണട്ടെ!

*With prayer &*
*Respectful Homage to*

**Philipose Mar Theophilos**

**Death Anniversarry 28-9-2002**



**Joseph Mar Pachomios**

**Death Anniversarry 19-8-2002**



# M.P. Abraham & Family, Trinity

**Model Town, Mulund**
**Mumbai-400080**

# മലങ്കര സഭയിൽ ഇടവക പള്ളികളുടെ സ്ഥാനം

## - ഒരു അവലോകനം

**സി.വി. ചാക്കോ വാലയിൽ, നെടുമാവ്**
**(ലീഗൽ സെൽ, ദേവലോകം)**

ഇടവക പള്ളികൾ സ്വയംഭരണ അവകാശമുള്ള സ്വതന്ത്ര യൂണിറ്റുകൾ ആണോ? അവർക്ക് ഇഷ്ടമുള്ള വികാരിമാരെയും മെത്രാപ്പോലീത്താമാരെയും സ്വീകരിക്കുവാനും ഉപേക്ഷിക്കുവാനും അവകാശമുണ്ടോ? വിശ്വാസപരമായ കാര്യങ്ങളിൽ കോടതിക്ക് എന്തുകാര്യം? കൈവെപ്പ് അവകാശം പരിശുദ്ധ പത്രോസ് ശ്ലീഹായ്ക്ക് മാത്രമുള്ളതാകയാൽ, കേട്ടു കേൾവി പോലുമില്ലാത്ത തോമ്മാ ശ്ലീഹായുടെ സിംഹാസനം ഒരു നൂതന സൃഷ്ടി അല്ലേ? ഇങ്ങനത്തെ പല ചോദ്യങ്ങളും തൊടുത്തുവിട്ടുകൊണ്ടാണ് യാക്കോബായ സുറിയാനി ക്രിസ്ത്യാനി സഭയുടെ കാതോലിക്കായായി ബസേലിയോസ് തോമസ് പ്രഥമൻ എന്ന ശീർഷകത്തിൽ തോമസ്സ് മാർ ദിവന്നാസ്യോസ് തിരുമേനി ദമാസ്ക്കസിൽ നിന്നും ഇവിടെ എത്തിച്ചേർന്നത്.

2002 ജൂലൈ 12-നുണ്ടായ സുപ്രീം കോടതിയിലെ വിധി മലങ്കര സഭയുടെ ചരിത്രത്തിലെ ഇൻഡ്യയുടെ പരമോന്നത കോടതിയുടെ അന്തിമവിധിയെന്ന് കരുതി ആശ്വസിച്ചിരുന്ന സമയത്താണ് തീർപ്പു കല്പിച്ച കാര്യങ്ങൾ വീണ്ടും കുത്തിപ്പൊക്കി മലങ്കര സഭാ മക്കളിൽ ആശയക്കുഴപ്പം ഉണ്ടാക്കുവാൻ നൂതന സഭയുടെ തലവനായി ബസ്സേലിയോസ് തോമസ് പ്രഥമൻ കാതോലിക്കാ അരങ്ങത്ത് വന്നു ചേർന്നിരിക്കുന്നത്.

മലങ്കര സഭയുടെ കക്ഷി വഴക്കുകളുടെ നാളുകളിൽ സ്വന്തം കഴിവിൽ നിന്നോ മറ്റുള്ളവരിൽ നിന്നോ പണം സമാഹരിച്ചു വാദികളാകട്ടെ/പ്രതികളാകട്ടെ ഉണ്ടാക്കിയ പള്ളികൾ, ചാപ്പലുകൾ, സ്ക്കൂൾ, കോളേജ്, ഹോസ്പിറ്റൽ തുടങ്ങിയ മറ്റ് ഇതര സ്ഥാപനങ്ങൾ നിർമ്മിക്കുകയും, ഇവയുടെ മേൽഭരണം 1934-ലെ മലങ്കര സഭാ ഭരണഘടനപ്രകാരം മലങ്കര മെത്രാപ്പോലീത്തായാൽ ഭരിക്കപ്പെടേണ്ടതാണെന്ന് വസ്തുതയ്ക്കുപരി അവയുടെ ഗുണഭോക്താക്കളിൽ ചിലർ "നമ്മൾ കൊയ്യും വയലുകളെല്ലാം നമ്മുടെതാകും പൈങ്കിളിയേ" എന്ന് പാടി പത്രോസിന്റെ സിംഹാസനത്തോടുള്ള അതിശക്തമായ ബന്ധം ഒരുപടി കൂടി കൂട്ടി ഇണക്കി മലങ്കര സഭാഭരണഘടനയോടും മലങ്കര സഭാഭരണകൂടത്തോടും വിഘടിച്ച് മലങ്കര സഭയെ ശിഥിലീകരിക്കുവാനും അതിന്റെ ഇടവക പള്ളികളും സ്വത്തും അന്യാധീനപ്പെടുത്തുവാനും ശ്രമിച്ചുകൊണ്ടിരിക്കുന്നു.

ഇടവകപള്ളികൾ സഭയിലെ അംഗങ്ങളുടെ ആരാധനാലയമാണ്. സഭയുടെ അംഗത്വം കിട്ടുന്നതിന് പ്രായപൂർത്തിയായ ഒരാൾ എങ്കിൽ സത്യവിശ്വാസം ഏറ്റ് പറഞ്ഞ് മാമോദീസാ മുങ്ങി സഭയുടെ അംഗത്വത്തിന് അർഹതയുണ്ടാക്കാം. കുട്ടികളാണെങ്കിൽ മാമോദീസായിൽ കൂടിയും. സഭയുടെ അംഗത്വം മാമോദീസായിൽ കൂടി തെളിയിക്കുന്നവർക്ക് മാത്രമേ ഇടവകപള്ളിയിലെ അംഗങ്ങൾ ആകുവാൻ സാധിക്കുകയുള്ളു. സഭയുടെ ആരാധന നടത്തുന്നതിനും വിശ്വാസങ്ങൾ പാലിക്കപ്പെടുന്നതിനും മെത്രാപ്പോലീത്തായുടെ അംഗീകാരത്തോടെ മാത്രമേ ഇടവക പള്ളികൾ നിർമ്മിക്കപ്പെടുന്നുള്ളു. സഭയുടെ വിശ്വാസവും, ആരാധനയുമല്ലാതെ ഇടവക പള്ളികൾക്ക് സ്വന്തമായ ഒരു ആരാധനയോ വിശ്വാസമോ ഇല്ല. സഭയുടെ ആരാധനയും വിശ്വാസവും നടത്തി ഇടവകയിലെ ജീവിച്ചിരിക്കുന്നവരുടെയും മരിച്ചവരുടെയും ജനിക്കുവാൻ ഇരിക്കുന്നവരുടെയും ഗുണഭോക്താക്കളായി എല്ലാവിധ കൂദാശ്ശകളും നടത്താൻ ഇടവകപള്ളി വിധിക്കപ്പെട്ടിരിക്കും. ആതായത് സഭയുടെ അവിഭാജ്യ ഘടകമാണ് ഇടവക പള്ളി. സഭയുടെ നിയമത്തിന് വിരുദ്ധമായി ഇടവക പള്ളിക്ക് പ്രവർത്തിക്കുവാൻ സാധിക്കുകയില്ല. ഒരിക്കൽ കൂദാശ്ശ നടത്തിക്കഴിഞ്ഞാൽ അത് സഭയുടെ അവിഭാജ്യഘടകമായി തീരുന്നു. സഭ എപ്പിസ്ക്കോപ്പൽ എങ്കിൽ ഇടവകപള്ളിയിലെ എല്ലാ നടത്തിപ്പിനും (ആത്മീകമായതും ലൗകികമായതും) മേൽഭരണം ഇടവക മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമാണ്.

ഇടവക പള്ളികൾക്ക് സ്വയം നിർണ്ണയാവകാശം ഉണ്ടെങ്കിൽ അതായത് സ്വയം തീരുമാനങ്ങളിലൂടെ ഇഷ്ടമുള്ള വികാരിമാരെയും മെത്രാപ്പോലീത്താമാ

> **സഭയുടെ അംഗത്വം മാമോദീസായിൽ കൂടി തെളിയിക്കുന്നവർക്ക് മാത്രമെ ഇടവകപള്ളിയിലെ അംഗങ്ങൾ ആകുവാൻ സാധിക്കുകയുള്ളു. സഭയുടെ ആരാധന നടത്തുന്നതിനും വിശ്വാസങ്ങൾ പാലിക്കപ്പെടുന്നതിനും മെത്രാപ്പോലീത്തായുടെ അംഗീകാരത്തോടെ മാത്രമേ ഇടവക പള്ളികൾ നിർമ്മിക്കപ്പെടുന്നുള്ളു. സഭയുടെ വിശ്വാസവും, ആരാധനയുമല്ലാതെ ഇടവക പള്ളികൾക്ക് സ്വന്തമായ ഒരു ആരാധനയോ വിശ്വാസമോ ഇല്ല. സഭയുടെ ആരാധനയും വിശ്വാസവും നടത്തി ഇടവകയിലെ ജീവിച്ചിരിക്കുന്നവരുടെയും മരിച്ചവരുടെയും ജനിക്കുവാൻ ഇരിക്കുന്നവരുടെയും ഗുണഭോക്താക്കളായി എല്ലാവിധ കൂദാശകളും നടത്താൻ ഇടവകപള്ളി വിധിക്കപ്പെട്ടിരിക്കും.**



രെയും സ്വീകരിക്കുകയോ ഉപേക്ഷിക്കുകയോ ചെയ്യുന്നുണ്ടെങ്കിൽ അതിനെ കോൺഗ്രിഗേഷൻ എന്ന് പറയും. എന്നാൽ എപ്പിസ്ക്കോപ്പൽ സഭയിൽ ഇടവക പള്ളികൾ മെത്രാപ്പോലീത്തായുടെ അനുവാദത്തോടെ സ്ഥാപിക്കുന്നത് ആയിരിക്കണം.

മലങ്കര സഭ എപ്പിസ്ക്കോപ്പൽ സഭയെന്നും 1934-ലെ ഭരണഘടന കാലോചിതമായി ഭേദഗതിപ്പെടുത്തിയിട്ടുള്ളതും അതിന്റെ ഭരണം ഇപ്രകാരമുള്ള ഭരണഘടനയ്ക്ക് അനുയോജ്യമായി ഭരിക്കപ്പെടണമെന്നും 1995 ജൂൺ 20-ലെ വിധികളിൽ (Civil appeal Nos 4958-60 of 1990 with C.A. Nos 4953-57 of 90, C.A. Nos 6071-6074 of 1995 (Araising out of SLP (C) 14783-86 & 14959/91), IA. Nos 3-20 IN CA Nos-4954-56/90, I.A. Nos 31-33, IA Nos 19-24, 28-39, IA Nos 3-6m C.A. Nos 4957/90 and IA No. 3 m CA No. 4989/90) Justice R.M. Sahai, Justice B.P. JEEVAN REDDY AND JUSTICE SUHAS C. SEN എന്നിവർ വിധിച്ചിട്ടുണ്ട് ഇടവക പള്ളികളുടെ ഭരണം 1934 ലെ സഭാഭരണഘടന കാലോചിതമായി ഭേദഗതി ചെയ്യപ്പെട്ടത് അനുസരിച്ച് നടത്തേണ്ടതാണ് എന്നും പ്രത്യേകം വിധിച്ചിരിക്കുന്നു. 1934-ലെ ഭരണഘടനയുടെ 6 മുതൽ 44 വരെയുള്ള ഖണ്ഡികകളിൽ ഇടവക ഭരണത്തെക്കുറിച്ച് വിശദമായി പ്രതിപാദിച്ചിട്ടുണ്ട്. 1934 സഭാ ഭരണഘടന കാലാനുസൃതമായി ഭേദഗതി ചെയ്തിട്ടുള്ളതും (1951, 1967 ഇപ്പോൾ സുപ്രീം കോർട്ടിന്റെ ഉത്തരവു പ്രകാരവും) ഇപ്പോൾ മലങ്കര സഭയിൽ നില നില്ക്കുന്നതും അതിന്റെ പ്രസക്തി ഇൻഡ്യയിലെ പരമോന്നത കോടതിവരെ എല്ലാ കോടതികളും അംഗീകരിച്ചതും ആണ്.

ഈ ഭരണഘടനയുടെ 13 മുതൽ 23 വരെയുള്ള ഖണ്ഡികകൾ വായിച്ചാൽ ഇടവകയിൽ ഭദ്രാസന മെത്രാപ്പോലീത്തായ്ക്കുള്ള മേൽനോട്ടം (മേൽഭരണം) എന്തെന്ന് വിശദമായി മനസ്സിലാക്കാം. ഇടവകപൊതുയോഗം തിരഞ്ഞെടുത്ത കൈക്കാരൻ, സെക്രട്ടറി, കമ്മറ്റി അംഗങ്ങൾ എന്നിവരുടെ നിയമനം അംഗീകരിക്കേണ്ടത് ഇടവക മെത്രാപ്പോലീത്തായാണ്. വികാരിയെ നിയമിക്കേണ്ടതും മാറ്റേണ്ടതും ഇടവക മെത്രാപ്പോലീത്താ മാത്രമാണ്. എല്ലാതരത്തിലും ഉള്ള മേൽനോട്ടം, ഭരണം ഇടവക മെത്രാപ്പോലീത്തായ്ക്കാണ്. ഇതിൽ നിന്നും ഇടവകപള്ളി സ്വതന്ത്രമായ ഒരു യൂണിറ്റ് അല്ല; അതിന്റെ മേൽനോട്ടം മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമാണ് എന്ന് തെളിയുന്നു.

എന്നാൽ സാധാരണ രീതിയിൽ ഒരു ഇടവക യോഗത്തിന്റെ തീരുമാനത്തെക്കുറിച്ച് ആക്ഷേപം ഉണ്ടെങ്കിൽ മാത്രമെ ഇടവക മെത്രാപ്പോലീത്ത ഇടപെടാറുള്ളു ന്യായമായ എല്ലാ തീരുമാനങ്ങളും എടുക്കുന്നതിന് ഇടവക യോഗത്തിന് അനുമതിയുണ്ട്. ഇതുപോലെതന്നെ ഇടവക മെത്രാപ്പോലീത്തായുടെ തീരുമാനങ്ങളോട് വിയോജിപ്പ് ഉണ്ടെങ്കിൽ അത് കാതോലിക്കായ്ക്ക് നൽകാവുന്നതും സുഹന്നഹദോസ് തീരുമാനങ്ങൾ എടുക്കുന്നതുമാണ്. അതായത് ജനായത്ത രീതിയിൽ ഉള്ളതുപോലെതന്നെ എപ്പിസ്ക്കോപ്പസിക്കും പിൻബലം നൽകുന്ന ഒരു ഭരണഘടനയാണ് നമ്മുടേത്. ഇത്രമാത്രം കെട്ടുറപ്പുള്ള ഒരു ഭരണഘടന മറ്റ് സഭകൾക്കൊന്നിനും തന്നെ ഇല്ലെന്നും പ്രസ്താവയോഗ്യമത്രെ. ഇടവക പള്ളികൾ സഭയുടെ ഭാഗം ആയതിനാൽ ഇടവക പള്ളികളിൽ നടത്തുന്ന കൂദാശകൾ സഭയിലെ മറ്റ് ഇടവകകളിലും അംഗീകരിക്കപ്പെടുന്നു. ഉദാഹരണമായി ഒരു ഇടവകയിൽ ഒരു വ്യക്തിക്ക് സഭയുടെ കൂദാശയായ മാമോദീസ്സാ നടത്തിയാൽ മലങ്കര സഭയിലെ എല്ലാ പള്ളികളും അത് അംഗീകരിക്കയും ഇപ്രകാരം നടത്തിയ അംഗത്തിനെ സഭയുടെ അംഗമായി സ്വീകരിക്കുകയും ചെയ്യുന്നു. ഇടവക മാറിയതുകൊണ്ട് മാമോദീസ്സാ വീണ്ടും നടത്തേണ്ടതില്ല. ഇതുപോലെ തന്നെ ഒരു അംഗം ഇടവക വിട്ട് മറ്റൊരു ഇടവകയിൽ ചേരുമ്പോൾ ആദ്യ ഇടവകയിലെ അദ്ദേഹം ചില വിട്ട പണം എത്രമാത്രം സ്വത്തുള്ളതാണെങ്കിലും അതിന്റെ വീതം പുതുതായി ചേരുന്ന ഇടവക ആവശ്യപ്പെടാറുമില്ല. പുതുതായി ചേരുന്ന ഇടവക എത്രമാത്രം സ്വത്തുള്ളതാണെങ്കിലും അതിന്റെ ഷെയർ എന്നു പറഞ്ഞ് പുതുതായി ചേരുന്ന ഇടവകക്കാരനോട് വാങ്ങാറുമില്ല. ഇത് രണ്ടു ഇടവകപ്പള്ളികളും മലങ്കര സഭയുടെ ഘടകങ്ങൾ ആയതിനാൽ മാത്രമാണ്.

മലങ്കര സഭയിലെ ഓരോ ഇടവക പള്ളിയും ഓരോ യൂണിറ്റാണെങ്കിലും ഒരിടത്ത് നടത്തുന്ന എല്ലാ കൂദാശകളും മറ്റ് എല്ലാ ഇടവകപള്ളികളും അംഗീകരിക്കുന്നു. ഒരു ഇടവകയിൽ പട്ടം കെട്ടപ്പെടുന്ന വ്യക്തിയെ മറ്റൊരു ഇടവകയിൽ ചെന്നാൽ പട്ടം കെട്ടപ്പെട്ടവനായി തന്നെ കണക്കാക്കുന്നു. ഒരു ഇടവകയിലെ ഗുണഭോക്താക്കൾ ജീവിച്ചിരിക്കുന്നവരും, മരിച്ചവരും ജനിക്കാനിരിക്കുന്നവരും ആകയാൽ അവർക്കു മറ്റ് ഇടവകയിലും തുല്യ ബഹുമാനം ലഭിക്കുന്നു. ഇതിന് ഒരു ഉദാഹരണമാണ് മരിച്ചവർക്കു വേണ്ടിയുള്ള ഓർമ്മ കുർബ്ബാന. ശവം അടക്കിയ പള്ളിയിൽ മാത്രമല്ല. ഗുണഭോക്താക്കൾക്ക് മറ്റ് പള്ളിയിലും ഓർമ്മകുർബ്ബാന നടത്താവുന്നതാണ്. സ്വയം ഭരണം ഉള്ളവയെങ്കിൽ മറ്റുള്ള ഇടവകകൾ അവ സ്വീകരിക്കുവാൻ ബാദ്ധ്യസ്ഥരല്ലെന്നും നമുക്ക് മനസ്സിലാക്കാവുന്നതാണ്.

അല്പംകൂടി വിശദമാക്കിയാൽ ഇടവക പള്ളികൾ റിലീജിയസ്സ് ട്രസ്റ്റ്, ചാരിറ്റബിൾ ട്രസ്റ്റ് പ്രവർത്തനത്തിന് തുല്യമായ പ്രവർത്തനത്തിൽ ബാദ്ധ്യസ്ഥരാണെന്ന് കാണാം ഇവയുടെ ഗുണഭോക്താക്കൾ മാറിക്കൊണ്ടിരിക്കാം എന്നാൽ സ്ഥാപിത ഉദ്ദേശ്യത്തിന് വിരുദ്ധമായി പ്രവർത്തിക്കാൻ സാധിക്കില്ല. നിയമപരമായ കാര്യങ്ങൾ കോർത്തിണക്കി സമൂഹത്തിന്റെ നന്മയ്ക്ക് വേണ്ടി ഉണ്ടാക്കിയിരിക്കുന്ന അംഗങ്ങൾ കാലോചിതമായി മാറിക്കൊണ്ടിരിക്കാമെങ്കിലും മരിച്ചവരും, ജനിക്കാനിരിക്കുന്നവരും, മാറാത്ത സാഹചര്യത്തിൽ ഇടവകയിലെ സ്ഥാപക ഉദ്ദേശ്യത്തിന് വിരുദ്ധമായി ഒന്നും പ്രവർത്തിക്കാൻ സാദ്ധ്യമല്ല.

ഇൻഡ്യൻ ഭരണഘടനയുടെ 25-, 26- വകുപ്പുകൾ അനുസരിച്ച് ഒരു ഇടവകയ്ക്ക് അവർക്ക് വിശ്വാസം മാറ്റുന്നതിനും മറിച്ചൊരു ആരാധന നടത്തുന്നതിനും സ്വാതന്ത്ര്യം ഉണ്ട് എന്ന് കാണിച്ച് (CMA 164 and 182 കുറിയാക്കോസ് മാർ കുറിലോസ് Vs- Baselious Ougen Ist - മേപ്രാൽ പള്ളി ക്കേസിൽ) 1975 ൽ ജനുവരി മാസം 8-ാം തീയതി കേരളാ ഹൈക്കോടതി ജഡ്ജി ജസ്റ്റിസ് വിശ്വനാഥ അയ്യരും ജസ്റ്റിസ് ബാലഗംഗാധരൻ നായരും കൂടിയുള്ള ഡിവിഷൻ ബഞ്ച് നൽകിയ വിധിയിൽ ഇപ്രകാരം വിധിച്ചിരിക്കുന്നു.

"വാദികളും പ്രതികളും ഒരേസഭ

യിലെ (മലങ്കരസഭയിലെ) അംഗങ്ങൾ ആണ്. മലങ്കരസഭയ്ക്ക് സഭാഭരണം നടത്തുന്നതിന് ഒരു ഭരണഘടനയുണ്ട്. അത് ലൗകീകവും ആത്മീയവും ആയ കാര്യങ്ങൾ സുഗമമായി നടത്തുവാൻ ഉദ്ദേശിച്ചിട്ടുള്ളവയാണ്. ഏതെങ്കിലും വ്യക്തി അതിൽ നിന്ന് വ്യതിചലിച്ചാൽ സഭാഭരണ കർത്താവിന് നിയമവശം ഉപയോഗിച്ച് വേണ്ട നടപടികൾ എടുക്കാവുന്നതാണ്. ഇടവക പള്ളി മലങ്കരസഭയുടെ അവിഭാജ്യ ഘടകമാണ്. അതുകൊണ്ട് സഭയുടെ ഭരണഘടന അനുസരിച്ച് ഇടവക പള്ളി ഭരിക്കപ്പെടേണ്ടതാണ്.

"ഇൻഡ്യൻ ഭരണഘടനയുടെ 25 ഉം, 26 ഉം വകുപ്പുകളിൽ ഉള്ള ആരാധന സ്വാതന്ത്ര്യം ഇടവക പള്ളികൾ മലങ്കര സഭയുടെ ഭാഗമായതിനാൽ ബാധകമല്ലെന്നും സ്ഥാപിതോദ്ദേശ്യത്തിനു വിരുദ്ധമായ ഒന്ന് നടത്തുവാൻ സാദ്ധ്യമല്ലെന്നും കാണാം. വിശ്വാസപരമായ കാര്യങ്ങളിൽ കോടതിക്ക് ഇടപെടുവാൻ അവകാശമില്ലയെന്നുള്ള ശ്രേഷ്ഠബാവായുടെയും അനുയായികളുടെയും പ്രചാരണത്തെ ഖണ്ഡിക്കുന്നതാണ് മേല്പറഞ്ഞ വിധി.

1964 April 3-ന് (A.S. No. 269/1960 ൽ (O.S. No. 164 of 1119 of the district court Kottayam) Justice P.T. Raman Nair ഉം Justice T.C. Raghavan ഉം ചേർന്നു വിധിച്ച വിധിയിൽ (മാത്യൂസ് മാർ ഈവാനിയോസ്സിനെതിരായി ശ്രീ. മാണി ഫീലിപ്പോസ് നൽകിയ കേസ്സിൽ) 10-ാം ഖണ്ഡിക ശ്രദ്ധിക്കുക.

1) ഇടവക പള്ളിയുടെ ആത്മീയവും ലൗകീകവും ആയ കാര്യങ്ങൾ മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമാണെന്ന കാര്യം യാക്കോബായ സഭയിലെ കാനോനുകൾ ഓർമ്മപ്പെടുത്തുകയും ഇത് ഒരു അടിസ്ഥാന തത്വമായി യാക്കോബായ സഭ അനുഷ്ഠിച്ചു വരുന്നതുമാണ്.

2) ഇടവക പള്ളിയുടെ ഭരണം 1934-ലെ സഭാഭരണഘടന കാലോചിതമായി ഭേദഗതി ചെയ്ത ഭരണഘടനയ്ക്ക് അനുസൃതമായി നടത്തപ്പെടേണ്ടതാണ്.

1995 ജൂൺ 20-ന് രാജ്യത്തെ പരമോന്നത നീതി പീഠമായ സുപ്രീംകോടതി വിധിച്ച വിധിയിൽ Justice JEEVAN REDDY യും Justice S.C. SEN ഉം കൂട്ടായും Justice R.M. Sahai ഒറ്റയ്ക്കും എഴുതിയ വിധിയിലും ഇതു തന്നെ സ്ഥിരീകരിച്ചിരിക്കുന്നു.

"മലങ്കരസഭ എപ്പിസ്ക്കോപ്പൽ ആണെന്നും ഇടവക പള്ളികളുടെ ഭരണം 1934 ഭരണഘടനയ്ക്ക് വിധേയമായും നടത്തേണ്ടതാണ്.

കോടതിക്ക് വിശ്വാസപരമായ കാര്യങ്ങളിൽ ഇടപെടുവാൻ സാധിക്കുമോ എന്നുള്ള ചോദ്യത്തിന് 1995 ജൂൺ 20-ന്റെ വിധിയിൽ Justice R.M. Sahai - "സിവിൽ പ്രൊസീഡ്യൂർ കോഡ് 9-ന് സിവിൽ സ്വഭാവം ഉള്ള കാര്യങ്ങളിലും കൂടി വ്യാപിപ്പിച്ചിരിക്കുകയാണ് അവയിൽ കോടതിക്ക് വിധി പറയാവുന്നതാണ്."

ഇവിടെ എടുത്തുപറയേണ്ട ഒരു പ്രത്യേക സംഗതി തോമസ് മാർ ദിവന്നാസിയോസ്, ബസ്സേലിയോസ് തോമസ്, പ്രഥമൻ കാതോലിക്കാ ബാവയായതിൽ പിന്നെയാണ്.

ഇവിടെ പ്രസക്തമായ രണ്ട് കാര്യങ്ങൾ പറഞ്ഞു കൊള്ളട്ടെ.

1) തോമസ് മാർ ദിവന്നാസ്യോസ്, ബസേലിയോസ് തോമസ് പ്രഥമൻ കാതോലിക്കാബാവായായി യാക്കോബായ സുറിയാനി ക്രിസ്ത്യാനി സഭയുടെ പരമോന്നത ആചാര്യനായി ദമാസ്ക്കസ്സിൽ നിന്ന് ഇവിടെയെത്തി മലങ്കര സഭയുടെ അവിഭാജ്യഘടകങ്ങളായ ചില ഇടവക പള്ളികൾ സ്വായത്തമാക്കുവാൻ അനധികൃതമായ ഒരു കടന്നുകയറ്റം നടത്തിക്കൊണ്ടിരിക്കുകയാണ്.

1990-ലെ കേരള High Court ലെ വിധിയിൽ മാർ ദിവന്നാസിയോസിനെയും കൂട്ടരെയും നിരോധിക്കുകയുണ്ടായി. മലങ്കര സഭയുടെ പള്ളികളിലും അതിന്റെ ഭാഗമായ ചാപ്പൽ, സ്ക്കൂൾ, കോളേജ്, ഹോസ്പിറ്റൽ, മറ്റ് ഇതര സ്ഥാപനങ്ങളിലുമുള്ള പ്രവേശനം ആണ് നിരോധിച്ചത്. എന്നാൽ 1997-ലെ സുപ്രീം കോടതി വിധിയിൽ മലങ്കര അസോസിയേഷൻ കൂടി മാനേജിംഗ് കമ്മറ്റി തീരുമാനമെടുക്കുന്നതുവരെ 1934-ലെ ഭരണഘടന അനുസരിക്കുന്നുവെന്ന് സത്യപ്രതിജ്ഞ ചെയ്യുന്നവർക്ക് വിമത പോസ്റ്റുകളിൽ സ്റ്റാറ്റസ്ക്കോ തുടരാവുന്നതാണ് എന്ന് കാണിച്ചിരുന്നു. അസ്സോസിയേഷൻ കൂടുന്നതിലുണ്ടായ കാലതാമസ്സത്തിനിടയിൽ ഓടക്കാലി-പള്ളിക്കേസിൽ A.S. 117/98-ൽ മാർ ദിവന്നാസിയോസ് 1934-ലെ സഭാഭരണഘടന സത്യപ്രതിജ്ഞ ചെയ്ത് (എറണാകുളം ഒന്നാം അഡീഷണൽ ഡിസ്ട്രിക്ട് കോർട്ട് മുമ്പാകെ) സ്റ്റാറ്റസ്ക്കോ നിലനിർത്തി. അങ്കമാലി ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായായി വാഴുന്നതിന് 2002 ജൂലൈ മാസം 12-ാം തീയതി തിരശ്ശീല വീണുവെന്ന് മനസ്സിലാക്കിയാണ് പുതിയ സഭയുടെ കാതോലിക്കായായി വന്നിരിക്കുന്നത്. സത്യപ്രതിജ്ഞ ചെയ്ത് 1934-ലെ മലങ്കരസഭയുടെ ഭരണഘടന സ്വീകരിച്ച് 1998 മുതൽ 2002 വരെ നഷ്ടപ്പെട്ട മലങ്കര സഭാംഗത്വം സ്വയം അർഹിക്കെകൊണ്ട് ഈ സഭയെ ശിഥിലീകരിക്കുവാൻ എടുത്ത പങ്ക് ഏവർക്കും ബോദ്ധ്യമാണല്ലോ?

പുറത്താക്കപ്പെട്ടവരെങ്കിലും മലങ്കരസഭയുടെ അംഗമായി ഇദ്ദേഹം 2002 ജൂലൈ 12-ന്റെ വിധിക്ക് മുൻപ് തനിച്ച് പുറത്താക്കപ്പെട്ടിട്ടില്ല. ഒരു കോടതിയിലും മറിച്ച് അപേക്ഷ കൊടുത്തിട്ടുമില്ല. അദ്ദേഹത്തെ ഒരു ഇടവക പള്ളിയും അതിന്റെ സ്ഥാപന ഉദ്ദേശ്യത്തിന് വിപരീതമായി യാക്കോബായ സുറിയാനി ക്രിസ്ത്യാനി സഭ എന്ന നൂതന സഭയിൽ ചേർക്കുവാൻ അവകാശമില്ല. മലങ്കരസഭയുടെ പള്ളികൾ എക്കാലവും അങ്ങനെതന്നെ നിലനില്ക്കണം. മലങ്കര സഭയിൽ അദ്ദേഹത്തിന്റെ നിരോധനം ജനായത്ത് പ്രക്രിയയിലൂടെ തിരഞ്ഞെടുക്കപ്പെട്ട മലങ്കര അസ്സോസിയേഷൻ തിരഞ്ഞെടുത്ത മാനേജിംഗ് കമ്മറ്റിവഴി ഇൻഡ്യയുടെ പരമോന്നത കോടതിയായ സുപ്രീംകോടതി സ്ഥിരീകരിക്കുകയും ചെയ്തിരിക്കുന്നു.

മാർത്തോമ്മായുടെ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന എന്ന പദം 1875-മുതൽ ആവശ്യപ്പെടുകയും കാതോലിക്കാ സ്ഥാപനത്തിൽകൂടി ഉറപ്പിക്കുകയും ചെയ്തതാണ്. 1958 ലെ സുപ്രീംകോടതിവിധിയുടെ വെളിച്ചത്തിൽ പാത്രിയർക്കീസിനെ സ്വീകരിച്ച കല്പനയിലും (No. 165/1958 dated 16th Dec. 1958), മലങ്കരസഭയിലെ എല്ലാ പള്ളികൾക്കും അയച്ച No. 31/59 dated 25/2/959 ലെ കല്പനയിലും തലക്കെട്ടിൽ അപ്പോസ്തോലനായ സെ. തോമസിന്റെ സിംഹാസനത്തിൽ

ആരൂഢനായിരിക്കുന്ന ബസ്സേലിയോസ് ഗീവറുഗീസ് IInd എന്നാണ് വെച്ചിരിക്കുന്നത്. തുടർന്നുള്ള മിക്ക കല്പനയും ഇപ്രകാരമാണ്.

വിശുദ്ധ സഭയിൽ കുട്ടികൾക്ക് പേരിടുന്നത് ശ്ലീഹന്മാരുടെയും സഹദാമാരുടെയും നിബിയന്മാരുടെയും പേരുകൾ നൽകികൊണ്ടാണ്. ശ്രേഷ്ഠ ബാവായ്ക്ക്, തോമസ് എന്ന് വിളിക്കണമെന്ന് അദ്ദേഹത്തിന്റെ പിതാവ് ഇട്ടത് മാർത്തോമ്മ ശ്ലീഹായുടെ പേര് നന്ന് എന്നു കണ്ടിട്ടാവണം. മാർത്തോമ്മാ ശ്ലീഹാ ഒരു ശുശ്രൂഷകൻ പോലും അല്ലെന്ന് മനസ്സിലാക്കിയിരുന്നെങ്കിൽ ഇങ്ങനെ ഒരു പേരിടുവാൻ അദ്ദേഹത്തിന്റെ പിതാവ് ഒരുമ്പെടുകയില്ലായിരുന്നു. തലമുറയായി അദ്ദേഹത്തിന്റെ പിതാമഹന്മാർക്കുണ്ടായ വിശ്വാസം ശ്രേഷ്ഠ ബാവായിൽ കൂടെ നഷ്ടപ്പെടുന്നതിനെക്കുറിച്ച് മരിച്ചു പോയ പിതാമഹന്മാർ ഖേദിക്കാതിരിക്കില്ല. വിശുദ്ധ സഭയിൽ ഇതിന് മുൻപ് തോമസ്സ് എന്നു പേരുള്ള രണ്ടു കാതോലിക്കാമാരെ കാണാം. എന്നാൽ ഇപ്പോഴത്തെ ശ്രേഷ്ഠബാവാ എങ്ങനെ ബസ്സേലിയോസ് തോമസ് I ആയി എന്ന് മനസ്സിലാകുന്നില്ല. അദ്ദേഹം Syrian Orthodox Church ന്റെ കിഴക്കിന്റെ കാതോലിക്ക അല്ലാത്തതുകൊണ്ടും "യാക്കോബായ സുറിയാനി ക്രിസ്ത്യാനി സഭ"യെന്ന നൂതന സഭയുടെ കാതോലിക്കയായതുകൊണ്ടും മാത്രം ബസ്സേലിയോസ് തോമസ് I എന്ന പേരിന് യോഗ്യനാണ് എന്ന് മാത്രമെ എനിക്കിപ്പോൾ പറയുവാൻ സാധിക്കുകയുള്ളൂ.

മാർത്തോമ്മായുടെ സിംഹാസനവാദവും പരിശുദ്ധ എന്ന (Holiness) പദവും ഉപയോഗിക്കുന്നതിനോട് ഇൻഡ്യയുടെ പരമോന്നത കോടതി നടത്തിയ പരാമർശങ്ങൾ സ്വയം വായിച്ച് തിരുത്തുവാൻ ശ്രേഷ്ഠബാവായെ ആരും ഉപദേശിക്കേണ്ടതില്ലല്ലോ? ഇപ്രകാരം വായിച്ച് മനസ്സിലാക്കിയ ഒരാൾക്ക് മേല്പറഞ്ഞ അവകാശവാദങ്ങൾക്കെതിരായി പറയുവാൻ എങ്ങനെ സാധിക്കും. കോടതി അലക്ഷ്യം എന്ന വാക്ക് ഉണ്ടെങ്കിൽ അതിൽകൂടി എത്രനാൾ നീന്തി തുടിക്കാൻ സാധിക്കും?

1995-ലെയും തുടർന്നും ഇൻഡ്യയുടെ പരമോന്നതകോടതി വിധികൾ ഇതിന് മുൻപ് പലവട്ടവും മലങ്കരസഭയിൽ വന്നിരുന്നതുകൊണ്ട് ഇവിടെ വീണ്ടും പ്രതിവാദിക്കുന്നില്ല.

കോടതിവിധികളിൽകൂടി തീരുമാനിക്കപ്പെട്ടിരിക്കുന്ന കാര്യങ്ങളെ ഇപ്രകാരം വെല്ലുവിളിച്ച് വിശ്വാസികളെ കബളിപ്പിക്കുന്നതിനും അക്രമാസക്തി ഉണ്ടാക്കി ഗുണ്ടായിസ്സത്തിലൂടെ മുമ്പോട്ട് പോകുവാനും ആണ് തോമസ്സ് മാർ ദിവന്നാസിയോസ് എന്ന ബസ്സേലിയോസ് തോമസ് I കാതോലിക്ക ബാവായുടെ ഉദ്ദേശ്യം എങ്കിൽ ഇവിടുത്തെ നീതിപീഠവും ആൾക്കാരും അദ്ദേഹത്തിന് വേണ്ട ശിക്ഷണം നൽകാതെ നിവൃത്തിയില്ല. 1934-ലെ ഭരണഘടന സ്വീകരിച്ച് സത്യപ്രതിജ്ഞ ചെയ്ത കാര്യം മലങ്കര സഭാ മക്കളിൽ ഒട്ടുമിക്കവരും അറിഞ്ഞിരിക്കില്ല. സത്യപ്രതിജ്ഞ എന്ന വാക്കിന് കളങ്കം ചാർത്തിയ അദ്ദേഹത്തിന്റെ നിലപാട് വേണ്ടതരത്തിൽ കൈകാര്യം ചെയ്യേണ്ടതും അത്യാവശ്യമാണ്. ●



# ബാലസഭ



## നടവഴികൾ...

### ഒരു യാത്രയുടെ അന്ത്യം

രവിക്ക് മൂന്നു വയസ്സാണ് പ്രായം. ഉത്തരേന്ത്യൻ സംസ്ക്കാരത്തിന്റെ ഭാഗമായ ഗാവുകളിൽ ഒന്നിലാണ് അവന്റെ താമസം. അന്ന് രാവിലെ അമ്മ അവനെ കുളിപ്പിച്ച് അണിയിച്ചൊരുക്കി. അമ്മയുടെ കണ്ണുകൾ നിറഞ്ഞു തുളുമ്പിയോ? അവന് സംശയം... മുഷിഞ്ഞ ധോത്തിയും, തൊപ്പിയും, ഷൂസുമണിഞ്ഞ് അവന്റെ അപ്പ റെഡിയായി നില്ക്കുന്നു. അപ്പയുടെ കൈയ്യിൽ പ്ലാസ്റ്റിക് ചാക്കു സഞ്ചി. അതിൽ രവിയുടെ രണ്ട് ഉടുപ്പുണ്ട്. അമ്മ അവനെ വാരിപ്പുണർന്ന് ചുംബിച്ചു. അമ്മയുടെ കണ്ണീർ മണികൾ അവന്റെ ശരീരത്തിൽ പതിച്ചു. ങ്ഹേ അമ്മ കരയുകയാണോ? അശ്വിൻ ഭൈയ്യാ (ജ്യേഷ്ഠൻ) യുടെ അടുക്കൽ പോകുന്ന തിനാണോ അമ്മ കരയുന്നത്? അത് കണ്ടപ്പോൾ അവനും സങ്കടം തോന്നി. പക്ഷേ പപ്പ സന്തോഷവാനാണല്ലോ. അയാൾ അവന്റെ കൈപിടിച്ച് ഗാവിന്റെ ചെളി നിറഞ്ഞ വഴിയിലൂടെ യാത്ര തിരിച്ചു.

ട്രെയിനിൽ എന്തൊരു തിരക്കാണ്. എന്തൊക്കെ സാമാനങ്ങളാണ് ഇതിൽ കയറ്റിയിരിക്കുന്നത്. പുറത്തേക്ക് നോക്കിയപ്പോൾ ആശ്വാസം തോന്നി. ഉഴുതു മറിച്ചിട്ടിരിക്കുന്ന വയലുകൾ നീണ്ടു കിടക്കുന്നു ഇവിടെയാണത്രേ ഗോതമ്പും, സോയാബീനും, കടലയുമെല്ലാം വളരുന്നത്.

നീണ്ടു പരന്ന റോഡിലൂടെ ഒരു ബസ്യാത്ര. സൂര്യൻ അസ്തമിച്ചിരിക്കുന്നു. പണി കഴിഞ്ഞ കൂലിക്കാരെ കയറ്റിയ ട്രാക്ടറുകൾ തലങ്ങും വിലങ്ങും ഓടുന്നു. ബസ് നിർത്തിയല്ലോ.

ഒരു വലിയ കെട്ടിടം. ഭൈയ്യാ ഇവിടെയാവും താമസിക്കുക. മുകളിൽ ഒരു വലിയ യേശു നില്ക്കുന്നു. അതിന്റെ മുഖവും ശരീരവും കാണുന്നില്ല. പക്ഷേ ചേട്ടൻ അതിനെ ഒരു കുരിശ് എന്നാണ് പറയുന്നത്.

"അശ്വിൻ കാ പപ്പാ ആഗയാ" കുട്ടികൾ ഉറക്കെ വിളിച്ചു പറയുന്നു. നിറകണ്ണുകളോടെ ചേട്ടൻ ഓടിവന്നു ചുംബനം നല്കി. അപ്പാ അകത്ത് കയറി നീണ്ട താടി മീശയും കറുത്ത തൊപ്പിയും, നീണ്ട കാവി ഉടുപ്പുമണിഞ്ഞ ആളുമായി സംസാരിക്കുന്നു. തനിക്കും, ഭൈയ്യായ്ക്കും ചുറ്റിൽ കുട്ടികൾ കൂട്ടം കൂടി നില്ക്കുന്നു.

ഒടുവിൽ പപ്പാ ഇറങ്ങിവന്ന് അവന് മുത്തം നല്കി. അശ്വിൻ ഭൈയ്യായോട് എന്തൊക്കെയോ പറഞ്ഞശേഷം പുറത്തിറങ്ങി. അശ്വിൻ ഭൈയ്യാ കരയുന്നു. ങ്ഹേ എന്തിനാണ് കരയുന്നത്. അതാ പപ്പാ ഒഴിഞ്ഞ സഞ്ചിയും തൂക്കി ഗേറ്റ് കടന്ന് റോഡിലിറങ്ങിക്കഴിഞ്ഞു. തന്നെ മറന്നു പോയോ? രവിക്കും കരച്ചിൽ വന്നു.

ആ ബാലഗ്രാമിൽ അവരുടെ കരച്ചിൽ ഉയർന്നു തുടങ്ങി.

## ഇതു നമ്മുടെ ദിവസം

ശെമഓൻ
ഈശാനൻ
പനമരം

എടുത്തെഴുതുക



വൃത്തത്തിലുള്ളത് എടുത്തെഴുതി വായിക്കുക
ഇത് നമ്മുടെ പെരുന്നാൾ

## ബുദ്ധിമാൻ






പ്രദീപ്
കെട്ടിടത്തിൽ

## വചനപാത...

രക്ഷിപ്പാൻ കഴിയാതെവണ്ണം യഹോവയുടെ കൈ കുറുകിയിട്ടില്ല; കേൾപ്പാൻ കഴിയാതെ വണ്ണം അവന്റെ ചെവി മന്ദമായിട്ടുമില്ല. (യെശയ്യാവ് 59:1)

**56TH ANNIVERSARY**

**04-09-2002**

In Everlong Memory of

# MR. M.G. ZACHARIAH



**Oct. 2, 1902** **Sept. 4, 1946**

**Baboo/Baby, Charlie / Saro, Alex/ Prema/**
**Grandchildren & Great Grand children**

Mannil Zach Bhavan
Thekkemala
Kozhencherry

# സൺഡേസ്ക്കൂൾ വാർത്തകൾ

**സൺഡേസ്ക്കൂൾ അസ്സോസിയേഷൻ റിട്രീറ്റ് സെന്റർ**

സൺഡേസ്ക്കൂൾ അസ്സോസിയേഷന്റെ 37–ാമത് വാർഷിക പൊതുയോഗം പ്രസിഡന്റ് മാത്യൂസ് മാർ എപ്പഫാനിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ദേവലോകം കാതോലിക്കേറ്റ് ഹാളിൽ കൂടി. സുപ്രധാനങ്ങളായ തീരുമാനങ്ങൾ എടുക്കുവാൻ സാധിച്ചു എന്നുള്ളത് ഈ വർഷത്തെ പൊതുയോഗത്തിന്റെ പ്രത്യേകതയാണ്. യോഗത്തിൽ നാഗപ്പൂർ സെന്റ് തോമസ് വൈദീക സിമ്മനാരി പ്രിൻസിപ്പാൾ റവ. ഫാദർ ഡോക്ടർ റെജി മാത്യു മുഖ്യപ്രഭാഷണം നടത്തി. ഭൂരിപക്ഷം അംഗങ്ങളും യോഗത്തിൽ സംബന്ധിച്ചിരുന്നു. സൺഡേസ്ക്കൂൾ പ്രതിഭ, വിജ്ഞാനി, പ്രവീൺ എന്നീ അവാർഡുകളും മത്സര പരീക്ഷ വിജയികൾക്ക് സമ്മാങ്ങളും ഷീൽഡുകളും അഭിവന്ദ്യ തിരുമനസ്സുകൊണ്ട് വിതരണം ചെയ്തു.

**റിട്രീറ്റ് കം സ്റ്റഡി സെന്റർ**

സൺഡേസ്ക്കൂൾ അസ്സോസിയേഷന്റെ വകയായി ഒരു റിട്രീറ്റ്, കം സ്റ്റഡി സെന്റർ പരുമല മാർ ഗ്രീഗോറിയോസ് സെന്റർ'' (പി.എം.ജി. സെന്റർ) എന്ന പേരിൽ വാകത്താനം ഞാലിയാകുഴി മാർ ബസ്സേലിയോസ് ദയറായുടെ സമീപം ആരംഭിക്കുന്നതിന് അസ്സോസിയേഷൻ പൊതുയോഗം തീരുമാനിച്ചിട്ടുണ്ട്. പ്രീ മാരിറ്റൽ കൗൺസലിംഗ്, വിവാഹിതർക്കുള്ള കൗൺസലിംഗ്, ഓറിയന്റേഷൻ ക്യാമ്പുകൾ, അദ്ധ്യാപകർക്കുള്ള ക്യാമ്പുകൾ, വൈദീക സമ്മേളനങ്ങൾ, ധ്യാനയോഗങ്ങൾ പഠന ക്യാമ്പുകൾ തുടങ്ങിയവയ്ക്ക് അനുഗൃഹീത വേദിയായിട്ടാണ് ഈ സെന്റർ ഉദ്ദേശിക്കുന്നത്. ഈ സെന്ററിൽ എഴുപതു പേർക്ക് താമസിക്കുന്നതിനുള്ള മുറികൾ ഏഴു സിംഗിൾ റൂമുകളും മറ്റുള്ളവ ഡബിൾ റൂമുകളും, വലുതും ചെറുതുമായ രണ്ടു കോൺഫറൻസ് ഹാളുകൾ, വിശാലമായ ഡൈനിംഗ് ഹാൾ ഇവയാണ് ഈ സെന്ററിന്റെ പ്രത്യേകതകൾ. ഇതിന്റെ നിർമ്മാണത്തിന് എല്ലാവരുടെയും സഹായങ്ങൾ പ്രതീക്ഷിക്കുന്നു.

**ഔട്ടർ കേരളാ റീജിയൻ**

ബാഹ്യകേരള ഭദ്രാസനങ്ങളുടെ പ്രവർത്തനങ്ങൾ ഏകീകരിച്ച് ബോംബെ, മദ്രാസ്, ഡൽഹി, കൽക്കട്ട ഈ ഭദ്രാസനങ്ങളെ ഉൾപ്പെടുത്തി ഔട്ടർ കേരളാ റീജിയൻ എന്ന ഒരു മേഖലയ്ക്ക് രൂപം നൽകുന്നതിന് എക്സിക്യൂട്ടീവ് കമ്മറ്റി നൽകിയ ശുപാർശ യോഗം അംഗീകരിച്ചു. ഈ മേഖലയുടെ റീജണൽ ഡയറക്ടറായി റവ. ഫാദർ ഡോക്ടർ റെജി മാത്യുവിനെയും ഒ.വി.ബി.എസ്. റീജിയണൽ ഡയറക്ടറായി റവ. ഫാദർ നൈനാൻ കെ. ജോർജ്ജിനെയും നിയമിക്കുന്നതിന് എപ്പിസ്ക്കോപ്പൽ സുന്നഹദോസിനോട് അപേക്ഷിക്കുന്നതിനും തീരുമാനിച്ചു.

മദ്രാസ് മെഡിക്കൽ മിഷൻ ആശുപത്രിയിൽ ഹൃദയ ശസ്ത്രക്രിയയെ തുടർന്ന് ഞാനിപ്പോൾ വിശ്രമിക്കുകയാണ്. എന്റെ അസാന്നിദ്ധ്യത്തിൽ അസ്സോസിയേഷൻ പൊതുയോഗം വിജയകരമായി നടത്തുന്നതിന് സഹകരിച്ച എല്ലാ പൊതുയോഗാംഗങ്ങളോടും നന്ദിയും സ്നേഹവും അറിയിക്കുന്നു. ദൈവകൃപയാൽ ഞാനിപ്പോൾ സുഖം പ്രാപിച്ചു വരുന്നു. എല്ലാവരുടെയും പ്രാർത്ഥനകൾ വീണ്ടുപ്രതീക്ഷിക്കുന്നു.

സ്നേഹത്തോടെ,

 റ്റി. ജെ. ജോഷ്വാച്ചൻ

# കാതോലിക്കേറ്റ് സ്ഥാപന നവതിയും മലങ്കരയിലെ കാതോലിക്കേറ്റിന്റെ പ്രസക്തിയും

എം. കുര്യൻ തോമസ്

2002 സെപ്റ്റംബർ 15 മലങ്കര സഭയിലെ കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ 90–ാം വാർഷികമാണ്. കുപ്രസിദ്ധമായ ഉദയംപേരൂർ സുന്നഹദോസിനും ഇന്ത്യയുടെ ആദ്യ ദേശീയ സ്വാതന്ത്ര്യ സമരമായ കൂനൻ കുരിശു സത്യത്തിനും ശേഷം ഒരു സ്വതന്ത്ര, പരമാധികാര, ദേശീയ സഭയായുള്ള മലങ്കര സഭയുടെ പുനർ രൂപീകരണത്തിലെ ഏറ്റവും പ്രധാന നാഴികക്കല്ലുകളിലൊന്നായിരുന്നു. 1912 സെപ്റ്റംബർ 15 ഞായറാഴ്ച നിരണം വലിയപള്ളിയിൽ നടന്ന കാതോലിക്കാ സ്ഥാനാരോഹണം. അന്ന് അന്ത്യോഖ്യയുടെ ഇഗ്നാത്തിയോസ് അബ്ദുൽ മശിഹാ പാത്രിയർക്കീസിന്റെ നേതൃത്വത്തിൽ മലങ്കര സുന്നഹദോസ്, മുറിമറ്റത്തിൽ പൗലോസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെ മാർ ബസേലിയോസ് പൗലോസ് പ്രഥമൻ എന്ന പേരിൽ പൗരസ്ത്യ കാതോലിക്കായായി വാഴിച്ചു. ചരിത്രത്തിന്റെ കറുത്ത നൂറ്റാണ്ടുകളിലെവിടെയോ മലങ്കരസഭയ്ക്ക് ഭാഗികമായി നഷ്ടപ്പെട്ട സ്വയംശീർഷകത്വത്തിന്റെ പുനഃസ്ഥാപനമായിരുന്നു ആ സംഭവം. കലങ്ങിമറിഞ്ഞ ഇന്നത്തെ സാഹചര്യത്തിൽ ആ മഹാസംഭവത്തിന്റെ സ്മരണ ആഘോഷങ്ങളില്ലാതെ കടന്നുപോവുകയാണ്.

പ. മാർത്തോമ്മാ ശ്ലീഹാ മലങ്കരയിൽ സ്ഥാപിച്ച ഏഴര പള്ളികൾ അഥവാ പ്രാദേശിക സഭകൾ എങ്ങനെ ഒരൊറ്റ സഭയായി വളർന്നുയെന്ന വസ്തുത ഇന്നജ്ഞാതമാണ്. ആദിമ നൂറ്റാണ്ടുകളിൽ റോമ–പേർഷ്യൻ സാമ്രാജ്യങ്ങളിലെ സഭകൾ വളർന്ന് അധികാരശ്രേണി ഉണ്ടാക്കിയ അതേ രീതിയിൽ തന്നെയാവണം മലങ്കര സഭയിലും അത്തരമൊന്നുണ്ടായത്.

എന്നാൽ മറ്റു ക്രൈസ്തവ കേന്ദ്രങ്ങളിൽ നിന്നെല്ലാം ഒറ്റപ്പെട്ടു കിടന്നിരുന്ന മലങ്കര സഭയ്ക്ക് ആദ്യ സഹസ്രാബ്ദങ്ങളിലെവിടെയോ തനത് വൈദീക പാരമ്പര്യം നഷ്ടപ്പെട്ടു. പക്ഷേ മലങ്കരസഭയ്ക്ക് കൈത്താങ്ങലുമായി പേർഷ്യൻ സഭയെത്തി. അതോടെ മലങ്കരയിലെ മെത്രാപ്പോലീത്താ സ്ഥാനം വല്ലപ്പോഴുമെത്തുന്ന പേർഷ്യക്കാർക്കു മാത്രമായിച്ചുരുങ്ങി. പക്ഷേ പട്ടം കെട്ടുവാനും അപൂർവമായി പുതിയ പള്ളികൾ കൂദാശ ചെയ്യുവാനുമല്ലാതെ നസ്രാണികൾക്ക് അന്ന് മേല്പട്ടക്കാരുടെ ആവശ്യം ഇല്ലാതിരുന്നതിനാൽ മെത്രാന്മാരുടെ ഇടയ്ക്കിടയുള്ള അസാന്നിധ്യം അവർക്ക് പ്രശ്നമല്ലായിരുന്നു. സഭയുടെ ദൈനംദിന ഭരണത്തിനു പൂർണ്ണ അധികാരങ്ങളോടെ സ്വദേശിയായ അർക്കദ് യാക്കോനുണ്ടായിരുന്നു. ഇന്ന് മെത്രാപ്പോലീത്താമാർ കൈയ്യാളുന്ന അധികാരങ്ങൾ ഏതാണ്ട് മുഴുവനും അന്ന് *ഇന്ത്യയൊക്കെയും അർക്കദ്യാക്കോൻ* എന്നറിയപ്പെട്ടിരുന്ന നസ്രാണികളുടെ ജാതിക്കു തലവനുണ്ടായിരുന്നു.

മെത്രാൻ വിദേശിയായിരുന്നെങ്കിലും മലങ്കരസഭ തനതായ ഒരു സ്വത്വം സൂക്ഷിച്ചിരുന്നു. മലങ്കരയിലെ പേർഷ്യൻ മേല്പട്ടക്കാരൻ ***പരിശുദ്ധ മാർ തോമാശ്ലീഹായുടെ സിംഹാസനത്തിൽ മെത്രാപ്പോലീത്തയും ഇന്ത്യയൊക്കയുടെയും വാതിലും*** എന്ന മഹത്തായ സ്ഥാനനാമത്തിലാണ് അറിഞ്ഞിരിക്കുന്നത്. 15–ാം നൂറ്റാണ്ടോടെ മലങ്കരയിലെ പേർഷ്യൻ മെത്രാൻമാർ പാത്രിയർക്കീസ് എന്ന സ്ഥാനനാമത്തിൽ അറിയപ്പെട്ടിരുന്നതായി ചില ചരിത്രകാരന്മാർ ചൂണ്ടിക്കാട്ടുന്നുണ്ട്. ഇതൊക്കെയും മലങ്കരസഭയുടെ സ്വതന്ത്രമായ വ്യക്തിത്വം പോർട്ടുഗീസ് യുഗത്തിനു മുമ്പു തന്നെ നിലനിന്നിരുന്നു എന്ന വസ്തുതയാണ് സൂചിപ്പിക്കുന്നത്.

എന്നാൽ 1498–ൽ ആരംഭിച്ച പോർട്ടുഗീസ് അധിനിവേശം സ്ഥിതിഗതികൾ ആകെ മാറ്റി മറിച്ചു. 16–ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തോടെ മലങ്കരയിലേയ്ക്കുള്ള പേർഷ്യൻ മെത്രാന്മാരുടെ വരവു തടഞ്ഞു പോർട്ടുഗീസുകാർ മലങ്കര സഭയുടെ ആത്മീയാധികാരം പിടിച്ചടക്കി. 1599 ലെ ഉദയംപേരൂർ സുന്നഹദോസിലൂടെ മലങ്കരസഭയെ ആത്മീയമായും ലൗകീകമായും റോമൻ കത്തോലിക്കാ സഭയുടെ കീഴിലാക്കി മലങ്കരയുടെ ഭരണം റോമൻ മെത്രാൻമാർ ഏറ്റെടുത്തു. തദ്ദേശിയമായ അർക്കദ്യാക്കോൻ സ്ഥാനത്തെ ഇല്ലായ്മ ചെയ്യാൻ തീവ്ര ശ്രമം നടത്തിയെങ്കിലും അവർക്കതിൽ വിജയിക്കാനായില്ല. ദേശീയതയുടെയും സ്വാതന്ത്ര്യത്തിന്റെയും പ്രതീകമായി അത് നില

മലങ്കരയിലെ പേർഷ്യൻ മേല്പട്ടക്കാരൻ ***പരിശുദ്ധ മാർ തോമാശ്ലീഹായുടെ സിംഹാസനത്തിൽ മെത്രാപ്പോലീത്തയും ഇന്ത്യയൊക്കയുടെയും വാതിലും*** എന്ന മഹത്തായ സ്ഥാനനാമത്തിലാണ് അറിഞ്ഞിരിക്കുന്നത്. 15-ാം നൂറ്റാണ്ടോടെ മലങ്കരയിലെ പേർഷ്യൻ മെത്രാൻമാർ പാത്രിയർക്കീസ് എന്ന സ്ഥാനനാമത്തിൽ അറിയപ്പെട്ടിരുന്നതായി ചില ചരിത്രകാരന്മാർ ചൂണ്ടിക്കാട്ടുന്നുണ്ട്. ഇതൊക്കെയും മലങ്കരസഭയുടെ സ്വതന്ത്രമായ വ്യക്തിത്വം പോർട്ടുഗീസ് യുഗത്തിനു മുമ്പു തന്നെ നിലനിന്നിരുന്നു എന്ന വസ്തുതയാണ് സൂചിപ്പിക്കുന്നത്.

കൊണ്ടു. 54 വർഷങ്ങൾക്കു ശേഷമുണ്ടായ കൂനൻ കുരിശു സത്യത്തിന് വഴി വെച്ചത് ഈ സ്ഥാനത്തിന്റെ നിലനിൽപ്പായിരുന്നു.

പോർത്തുഗീസ് കാലഘട്ടത്തിലെ റോമൻ കത്തോലിക്കാ അധിനിവേശം സഭാ വിജ്ഞാനത്തിൽ അവരുടേതായ സരണിയും ഇവിടെ പ്രചരിപ്പിച്ചു. അതോടെ ഒരു എപ്പിസ്ക്കോപ്പായുടെ സാന്നിദ്ധ്യം ഇവിടെ സ്ഥിരമായി ഉണ്ടായിരിക്കേണ്ടത് സഭയുടെ നിലനിൽപ്പിന് അത്യന്താപേക്ഷിതമാണെന്ന ഒരു വിശ്വാസവും നസ്രാണികൾക്കുണ്ടായി. പോർട്ടുഗീസ് കാലഘട്ടം പ്രദാനം ചെയ്ത ഉയർന്ന വ്യാപാര സാദ്ധ്യതകളും അതിലൂടെ ഉണ്ടായ സാമ്പത്തിക ഉന്നമനവും മലങ്കരയിലെ പള്ളികളുടെ എണ്ണത്തിൽ കാര്യമായ വർദ്ധന ഉണ്ടാക്കിയിരുന്നു. ഈ സാഹചര്യത്തിലാണ് കൂനൻകുരിശു സത്യത്തെ തുടർന്ന് തോമാ അർക്കദ്യാക്കോനെ മേല്പട്ട സ്ഥാനത്തേക്ക് ഉയർത്തിയത്.

ഒരു പൗരസ്ത്യ മെത്രാനും മലങ്കരയിൽ കാലുകുത്താനിരിക്കാനുള്ള സുരക്ഷാ സന്നാഹങ്ങൾ റോമൻ കത്തോലിക്കർ സൃഷ്ടിച്ചിരുന്നു എന്ന വസ്തുത *ഉർവശീശാപം ഉപകാരമായി* എന്നു പറഞ്ഞതുപോലെയാണ് മലങ്കര സഭയ്ക്ക് അനുഭവപ്പെട്ടത്. ഏതെങ്കിലും പൗരസ്ത്യ മെത്രാനെ അന്നു ലഭിച്ചിരുന്നെങ്കിൽ മലങ്കര സഭയിൽ ഒരിക്കലും നാട്ടു മെത്രാൻമാരുടെ ഒരു ശ്രേണി ഉണ്ടാവുകയില്ലായിരുന്നു.

കൂനൻ കുരിശു സത്യത്തെ തുടർന്നുള്ള കാലത്ത് മേലപട്ടസ്ഥാനത്തിനും സഭാ വിജ്ഞാനീയത്തിനും മലങ്കര സഭയ്ക്ക് അന്ത്യോഖ്യൻ സഭയെ ആശ്രയിക്കേണ്ടിവന്നു. പക്ഷേ അന്ത്യോഖ്യയുടെ അധീശത്വാവകാശവാദങ്ങൾ മലങ്കരസഭ വകവെച്ചു കൊടുത്തില്ല. മലങ്കര മെത്രാൻമാർ മാർത്തോമ്മാ എന്ന സ്ഥാനപ്പേര് സ്വീകരിക്കുകയും *ഇന്ത്യയൊക്കയുടെയും വാതിൽ* എന്ന സ്ഥാനനാമം ഉപയോഗിക്കുകയും ചെയ്തു വന്നു. തന്റെ മേലധികാരം അംഗീകരിക്കണമെന്ന അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അഭ്യർത്ഥന അവർ തള്ളിക്കളയുകെയും ചെയ്തു.

1770-ൽ ആറാം മാർത്തോമ്മ മെത്രാനെ അന്ത്യോഖ്യൻ മെത്രാൻമാർ മാർ ദീവന്നാസ്യോസ് എന്ന പേരിൽ മെത്രാപ്പോലീത്താസ്ഥാനത്തേക്കുയർത്തി. സഭയിലെ വിഘടിത വിഭാഗങ്ങളെ ഒരുമിപ്പിക്കാനുള്ള ഒരു മാർഗ്ഗമെന്ന നിലയിലാണ് അദ്ദേഹമതിനു സമ്മതിച്ചത്. മാർത്തോമ്മാ എന്ന നാമത്തിൽ അന്ത്യോഖ്യർക്കുള്ള അസഹിഷ്ണുതയായിരുന്നു ഈ സ്ഥാനോരോഹണത്തിന്റെ പിമ്പിലെ ഒരു കാരണം. പക്ഷേ തന്റെ പിൻഗാമിയെ മാർത്തോമ്മാ ഏഴാമനായി വാഴിച്ചു കൊണ്ട് വലിയ മാർ ദീവന്നാസ്യോസ് പാരമ്പര്യം നിലനിർത്തി. പിന്നീട് 1815 ൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ, തൊഴിയൂർ നിന്നും പട്ടമേൽക്കുന്നതോടെയാണ് മലങ്കര സഭാദ്ധ്യക്ഷന്റെ സ്ഥാനം എപ്പിസ്ക്കോപ്പായിൽ നിന്നും മെത്രാപ്പോലീത്താ സ്ഥാനത്തേക്കു സ്ഥിരമായി ഉയരുന്നതും മാർ ദീവന്നാസ്യോസ് എന്നത് മലങ്കര മെത്രാപ്പോലീത്തായുടെ സ്ഥാനപ്പേര് ആകുന്നതും.

മലങ്കര മെത്രാപ്പോലീത്താമാർ ആരുടെയും കീഴ്സ്ഥാനികളായിരുന്നില്ല. അവർ മാർത്തോമ്മ ശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായിരുന്ന് മലങ്കര സഭയെ ഭരിയ്ക്കുകയും പിൻഗാമികളെ വാഴിക്കുകയും ചെയ്തു. ഇതിന് ഒരു മാറ്റം വന്നത്. പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് പരദേശത്തുപോയി അന്ത്യോഖ്യാ പാത്രിർക്കീസിൽ നിന്നും പട്ടമേറ്റ് വന്നതോടെയാണ്. അതിനുശേഷമാണ് മലങ്കരയുടെ അന്ത്യോഖ്യൻ ബന്ധം ദൃഢതരമാകുന്നത്. പാലക്കുന്നത്ത് മാർ അത്താനാസ്യോസ് മേല്പട്ടസ്ഥാനമേറ്റതുമുതൽ ഉണ്ടായ സംഭവ വികാസങ്ങൾ മലങ്കര സഭയിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അധീശത്വം ഉറപ്പാക്കുന്നതിനു കാരണമായി. മേല്പട്ടസ്ഥാനാരോഹണം തങ്ങളുടെ അവകാശമാണെന്നതായിരുന്ന അന്ത്യോഖയുടെ 1665 മുതൽ എക്കാലത്തെയും അവകാശവാദം ഏത് എപ്പിസ്ക്കോപ്പൻ സഭയെയും വരുതിയ്ക്കു നിർത്താനുള്ള ഏറ്റവും മികച്ച മാർഗ്ഗമാണത്. മലങ്കരസഭ എക്കാലത്തും ഈ നീക്കത്തെ ചെറുത്തു നിന്നിരുന്നു. തുടർന്ന് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമനു പാത്രിയർക്കീസിൽ നിന്നും പട്ടമേൽക്കേണ്ടി വന്നു.

ക്രമാനുസൃതം തെരഞ്ഞെടുക്കപ്പെടാതെ മേല്പട്ട സ്ഥാനമേറ്റ പാലക്കുന്നത്ത് മാർ അത്താനാസ്യോസിന് തന്റെ സ്ഥാനം സാധുവാണെന്ന് ജനങ്ങളെ ബോദ്ധ്യപ്പെടുത്താൻ അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും സ്ഥാനമേറ്റ വസ്തുത ഉയർത്തിപ്പിടിക്കേണ്ടിവന്നു. പിന്നീട് അദ്ദേഹം തന്നെ അത് നിഷേധിച്ചെങ്കിലും പാത്രിയർക്കീസ് അപ്പോഴേക്കും തന്റെ അധീശത്വം ഉറപ്പിച്ചിരുന്നു. എതിർവിഭാഗത്തിനു വേണ്ടി മാർ

ദീവന്നാസ്യോസ് അഞ്ചാമനും പാത്രിയർക്കീസിൽ നിന്നും പട്ടമേറ്റതോടെ മെത്രാൻമാരെ വാഴിക്കേണ്ടത് പാത്രിയർക്കീസാണെന്ന ഒരു വിശ്വാസം മലങ്കരയിൽ ഉറച്ചു. അക്കാലത്തെ മലങ്കര സഭാഭരണത്തിലെ അരാജകത്വം ഇതിന് നല്ലൊരു ത്വരക ഘടകമായി മാറി.

1876-ലെ മുളന്തുരുത്തി സുന്നഹദോസ് മലങ്കരസഭയുടെ കേന്ദ്രീകൃതഭരണത്തിന് ഒരു ലിഖിത ഭരണഘടന പ്രദാനം ചെയ്തു. എന്നാൽ ഈ സുന്നഹദോസിൽ അദ്ധ്യക്ഷം വഹിച്ച അന്ത്യോഖ്യയുടെ പ.പത്രോസ് ത്രിതീയൻ പാത്രിയർക്കീസ്, ഏകപക്ഷീയമായി മലങ്കരയെ ഏഴ് ഇടവകകളാക്കി തിരിക്കുകയും ആറു മെത്രാന്മാരെ കൂടി വാഴിക്കുകയും ചെയ്തു. ഒരു ഏകീകൃത മലങ്കര സഭയായിരുന്നില്ല പാത്രിയർക്കീസിന്റെ ലക്ഷ്യം. മറിച്ച് തന്റെ കീഴിൽ പരസ്പര ബന്ധമില്ലാത്ത ഏഴ് ഇടവകകളായിരുന്നു അദ്ദേഹം വിഭാവനം ചെയ്തത്. ഈ ആഗ്രഹ പൂർത്തിക്കായി ഇന്ത്യയിൽ നിന്നു മടങ്ങുന്നതിനു മുമ്പായി മലങ്കര മെത്രാപ്പോലീത്തായെ അനുസരിക്കരുതെന്നും അസോസിയേഷൻ വിളിച്ചു കൂട്ടരുതെന്നും കർശന നിർദ്ദേശം അഭിനവ മെത്രാപ്പോലീത്താമാർക്കു നൽകിയ ശേഷമാണ് അദ്ദേഹം യാത്രയായത്.

എന്നാൽ മലങ്കരസഭയോ നയകോവിദനായ മലങ്കര മെത്രാപ്പോലീത്താ മാർ ജോസഫ് ദീവന്ന്യാസ്യോസ് അഞ്ചാമനോ പാത്രിക്കീസിന്റെ വിഭജനത്തെ അംഗീകരിച്ചില്ല. പുതിയ ആറു മെത്രാന്മാൻമാരും മലങ്കര മെത്രാപ്പോലീത്തായുടെ മേലധികാരം സമ്മതിയ്ക്കുകയും അദ്ദേഹത്തിന്റെ കീഴിൽ പാത്രിയർക്കീസിനാൽ നിരോധിക്കപ്പെട്ട അസോസിയേഷന്റെ വൈസ് പ്രസിഡന്റുമാരാവുകയും ചെയ്തു. ഒരു പടികൂടി കടന്ന് പ. പരുമല തിരുമേനിയെ പിന്നീട് മലങ്കര മെത്രാപ്പോലീത്തായുടെ അസിസ്റ്റന്റായി മാനേജിംഗ് കമ്മറ്റി നിയമിച്ചു. പാത്രിയർക്കീസ് പിളർക്കാൻ വിതച്ചത് മലങ്കര സഭയുടെ ഐക്യത്തിന്റെ ചിഹ്നമായി.

പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസും തുടർന്ന് പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്ന്യാസ്യോസ് അഞ്ചാമനും അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നു പട്ടമേൽക്കുകയും അന്ത്യോഖ്യൻ സഭാശാസ്ത്രം മലങ്കരയിൽ പ്രചരിക്കുകയും ചെയ്തതോടെ മേല്പട്ടസ്ഥാനാരോഹണം നടത്താൻ ഒരു പാത്രിയർക്കീസോ കാതോലിക്കായോ അത്യാവശ്യമാണെന്ന തോന്നൽ മലങ്കരയിലുണ്ടായി. എന്നാൽ 1876 ലെ സന്ദർശന ശേഷമുള്ള അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ പ്രവർത്തനം, മലങ്കര സഭയുടെ ഭാവി മേല്പട്ടവാഴ്ചകൾ സുഗമമായി നടക്കാനിടയില്ല എന്ന വസ്തുതയും വ്യക്തമ്ക്കി. മലങ്കര സഭയുടെ ഉൾഭരണസ്വാതന്ത്ര്യം തീറെഴുതാതെ മലങ്കര സഭയ്ക്കിനി മെത്രാൻമാരെ ലഭിക്കില്ല എന്നുതന്നെ അവർക്കു വ്യക്തമായിരുന്നു.

ഈ സാഹചര്യമാണ് മലങ്കരയിൽ ഒരു മഫ്രിയാനേറ്റ് സ്ഥാപിക്കുന്നതിനെ സംബന്ധിച്ച് ആലോചിക്കാൻ മലങ്കര സഭയെ പ്രേരിപ്പിച്ചത്. 1901 ൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ പൗരോഹിത്യ കനകജൂബിലി ആഘോഷങ്ങളുടെ ഭാഗമായി അദ്ദേഹത്തെ മഫ്രിയാനാ ആയി ഉയർത്താൻ കോനാട്ടു മൽപ്പാൻ മുതൽ പേർ ശ്രമിച്ചതിനെ ഒരു ദീർഘവീക്ഷണമായി വേണം കാണാൻ. മഹാപ്രാഭവനായ മാർ ദീവന്നാസ്യോസ്

അഞ്ചാമനെ മഫിയാന ആക്കി ഉയർത്തി അന്ത്യോഖ്യൻ സഭാശാസ്ത്ര പ്രകാരം മേല്പട്ട വാഴ്ച ഇവിടെത്തന്നെ നടത്തക്ക ഒരു സ്ഥാനി പരമ്പര സൃഷ്ടിക്കുക എന്നതായിരുന്നു അവരുടെ ആത്യന്തിക ലക്ഷ്യം. പക്ഷേ ഈ അപകടം മണത്ത പാത്രിയർക്കീസ് ഇതിനെ ശക്തമായി എതിർത്തതിനാൽ അവരുടെ ഉദ്യമം വിഫലമായി.

മലങ്കര സഭയുടെ മേല്പട്ട വാഴ്ചയെ സംബന്ധിച്ച ഭയം 1908 വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമന്റെ വാഴ്ച സമയത്ത് യഥാർത്ഥ്യമായി. പാത്രിയർക്കീസിന് ലൗകീകാധികാരം അടിയറ വയ്ക്കാതെ മാർ ദീവന്നാസ്യോസ് ആറാമനു മേല്പട്ട സ്ഥാനം ലഭിക്കുവാൻ ഭഗീരഥ പ്രയത്നം വേണ്ടിവന്നു. തുടർന്ന് അന്ത്യോഖ്യാ പാത്രിയർക്കീസ് അബ്ദുള്ള രണ്ടാമന്റെ മലങ്കര സന്ദർശനവും അനന്തര നടപടികളും മലങ്കരയിൽ ഒരു കാതോലിക്കേറ്റ് ഇല്ലായെങ്കിൽ സഭയ്ക്കു നിലനിൽപ്പില്ല എന്ന സന്നിഗ്ദാവസ്ഥ ഇവിടെ സൃഷ്ടിച്ചു. അതിന്റെ അനന്തരഫലമാണ് 1912 ലെ കാതോലിക്കേറ്റ് സ്ഥാപനം.

1912 ൽ സ്ഥാപിച്ച കാതോലിക്കേറ്റ് ഒരു പുതിയ കാതോലിക്കേറ്റ് ആണോ. അതോ തിഗ്രീസിലെ മഫ്രിയാനേറ്റിന്റെ പിന്തുടർച്ചയാണോ അതോ നെസ്തോറിയൻ വിശ്വാസത്തിൽ വീണുപോയ പേർഷ്യൻ കാതോലിക്കേറ്റിന്റെ പിന്തുടർച്ചയാണോ എന്നതല്ല പ്രശ്നം. ഈ കാതോലിക്കാ വാഴ്ചയോടെ മലങ്കര സഭ പൂർണ്ണമായും സ്വയം പര്യാപ്ത കൈവരിച്ചു എന്നതാണ് മുഖ്യ വസ്തുത.

മലങ്കര സഭയുടെ പാരമ്പര്യങ്ങൾക്കുള്ളിൽ പരിമിതപ്പെടുത്തിയ ഒരു കാതോലിക്കേറ്റാണ് 1912-ൽ സ്ഥാപിച്ചത്. റോമിലെ മാർ പാപ്പായെപ്പോലെ അപ്രമാദിത്വമോ അന്ത്യോഖ്യാപാത്രിയർക്കീസിനെപ്പോലെ ഏകാധിപത്യമോ മലങ്കരയിലെ കാതോലിക്കായ്ക്ക് ഉണ്ടായിരുന്നില്ല. മലങ്കര മെത്രാപ്പോലീത്താ അദ്ധ്യക്ഷനായുള്ള സുന്നഹദോസിന്റെ (ഇതിൽ അസോസിയേഷനും പെടും) ആവശ്യവും നിർദേശവും അനുസരിച്ചു മാത്രം മേല്പട്ടം നൽകുവാനും വി. മൂറോൻ കൂദാശ ചെയ്യുവാനുമുള്ള അനുവാദം മാത്രമായിരുന്നു മലങ്കരയിലെ കാതോലിക്കായ്ക്കുണ്ടായിരുന്നത്. ചുരുക്കത്തിൽ പോർട്ടുഗീസ് അധിനിവേശത്തിനു മുമ്പ് മലങ്കരയിലെ കൽദായ മെത്രാനും അർക്കദ്യാക്കോനും തമ്മിലുണ്ടായിരുന്നു അധികാര വിഭജനം തന്നെ ആയിരുന്നു കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും തമ്മിലുണ്ടായിരുന്നത് എന്നു പറയാം.

ഈ അവസ്ഥ നിലനിന്നിരുന്നെങ്കിൽ ഭാവിയിൽ അത് ഗൗരവമായ അധികാര സംഘർഷത്തിന് ഇടയാക്കുമായിരുന്നു. മേലധികാരിയായ കാതോലിക്കാ സ്ഥാനമുറയ്ക്ക് തന്റെ കീഴ്സ്ഥാനിയായ മലങ്കര മെത്രാപ്പോലീത്താ അദ്ധ്യക്ഷനായിരിക്കുന്ന സുന്നഹദോസിനെ അനുസരിക്കുക എന്നത് ഭാവിയിൽ ഇവർ തമ്മിൽ അധികാര വടംവലി ഉണ്ടാക്കുമായിരുന്നു എന്ന് തീർച്ചയാണ്.

ദേശീയ സഭാ നേതൃത്വത്തിന് അർക്കദ്യാക്കോനിൽ നിന്നും എപ്പിസ്ക്കോപ്പയിലേയ്ക്കും അവിടെ നിന്നും മലങ്കര മെത്രാപ്പോലീത്തായിലേയ്ക്കുമുള്ള വളർച്ചയിൽ ഇത്തരമൊരു പ്രശ്നം നേരിടേണ്ടിവന്നില്ല. കാരണം അന്ന് സ്ഥാനം വഹിച്ചിരുന്ന വ്യക്തിയെ അടുത്ത സ്ഥാനത്തേയ്ക്ക് ഉയർത്തുകയാണ് ചെയ്തത്. 1912-ൽ മലങ്കര മെത്രാപ്പോലീത്തായ്ക്ക് പകരം മറ്റൊരു മെത്രാപ്പോലീത്താ കാതോലിക്കാ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടതിനാലാണ് ഈ പ്രശ്നം ഉണ്ടായത്. 1912 ൽ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് കാതോലിക്കാ സ്ഥാനം സ്വീകരിച്ചിരുന്നെങ്കിൽ അത് മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിന്റെ ഒരു സ്വാഭാവിക വളർച്ച മാത്രമാകുമായിരുന്നു. പക്ഷേ അന്നത്തെ സാഹചര്യം അതിനനുവദിച്ചില്ല.

എന്നാൽ ഇത്തരമൊരവസ്ഥ ഉണ്ടാകരുതെന്ന് മലങ്കര മെത്രാപ്പോലീത്താ മാർ ദീവന്നാസ്യോസ് ആറാമൻ ആഗ്രഹിച്ചിരുന്നു അന്നത്തെ പ്രത്യേക പരിതസ്ഥിതിയിൽ അദ്ദേഹത്തിനു മലങ്കര മെത്രാപ്പോലീത്താ സ്ഥാനം ത്യജിക്കുക അസാദ്ധ്യമായിരുന്നു. എന്നാൽ മലങ്കര മെത്രാപ്പോലീത്താസ്ഥാനം ഇല്ലാതാക്കി, ആ അധികാരങ്ങൾ പൗരസ്ത്യ കാതോലിക്കായിൽ ലയിപ്പിക്കുവാൻ അദ്ദേഹം ആഗ്രഹിച്ചിരുന്നു. അദ്ദേഹം ഉണ്ടാക്കിയ നക്കൽ ഭരണഘടനയിൽ പൗരസ്ത്യ കാതോലിക്കായും അദ്ദേഹത്തിനു കീഴിൽ മൂന്നു മെത്രാന്മാരും അവർക്കു കീഴിൽ എപ്പിസ്ക്കോപ്പാമാരുമുള്ള ഒരു ഭരണ ശ്രേണിയാണ് വിഭാവനം ചെയ്തിരുന്നത്.

മലങ്കര മെത്രാപ്പോലീത്താ സ്ഥാനം ഇല്ലാതാക്കുന്നതിന് പല വൈഷമ്യങ്ങൾ നേരിട്ടു. ചരിത്രപരമായ മലങ്കര സഭാ

*ശേഷം 42-ാം പേജിൽ*




# മലങ്കരസഭ വാർത്തകൾ

## വൈദീക ചരമം

### ഫാ. സഖറിയാ



നിരണം:- കടപ്ര-മാന്നാർ മണലേൽ മഠത്തിൽ ഫാ. സഖറിയാ (മഠത്തിലച്ചൻ -83) 20-08-2002-ൽ നിര്യാതനായി സംസ്ക്കാര ശുശ്രൂഷ 24-ാം തീയതി മാന്നാർ മർത്തമറിയം ഓർത്തഡോക്സ് പള്ളിയിൽ പരിശുദ്ധ കാതോലിക്കാബാവായുടെ പ്രധാന കാർമ്മികത്വത്തിൽ നടത്തി.

മാവേലിക്കര കല്ലുംപുറത്ത് ശ്രീ തോമസിന്റെ മകൾ ഏലിയാമ്മയാണ് സഹധർമ്മിണി. ആഞ്ഞിലിത്താനം വെണ്ണിക്കുളം, പുറമറ്റം, കാരിച്ചാൽ, പള്ളിപ്പാട്, തലവടി, പുളിക്കീഴ്, പാണ്ടങ്കേരി, കടപ്ര, കാർത്തികപ്പള്ളി, ചെന്നിത്തല, മാന്നാർ, മേൽപ്പാടം എന്നീ ഇടവകകളിൽ സേവനമനുഷ്ഠിച്ചു.

### ഫാ. റ്റി. കെ. സാമുവേൽ



ഓതറ:- മലങ്കര ഓർത്തഡോക്സ് സഭയിലെ ചെങ്ങന്നൂർഭദ്രാസനത്തിലെ വൈദികനും വള്ളംകുളം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിലെ വികാരിയും, ഓതറ കണ്ണം പള്ളിയിൽ (പരേതനായ ശ്രീ. കെ.വി. തോമസിന്റെയും അന്നമ്മയുടെയും മകനുമായ) റവ.ഫാ. റ്റി. കെ. ശമുവേൽ (31) 14-07-02-ൽ നിര്യാതനായി. സംസ്ക്കാരം 17-7-2002 ബുധനാഴ്ച 12.30-ന് ഓതറ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ പ. കാതോലിക്കാ ബാവായുടെ മുഖ്യ കാർമ്മികത്വത്തിലും അഭിവന്ദ്യരായ ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, മാത്യൂസ് മാർ എപ്പിഫാനിയോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസിയോസ്, ഗീവറുഗീസ് മാർ ഈവാനിയോസ്, മാത്യൂസ് മാർ സേവേറിയോസ് എന്നീ തിരുമേനിമാരുടെ സഹ കാർമ്മികത്വത്തിലും നടത്തപ്പെട്ടു. ആറ്റുവാ, നീർവിളാകം, കുർത്തമല, നെല്ലിമല, വള്ളംകുളം എന്നീ ഇടവകകളിൽ സേവനം അനുഷ്ഠിച്ചിട്ടുണ്ട്. വാഴക്കുന്നത്ത് പരേതനായ റവ. ഫാ. പോൾ മാടത്തിന്റെ മകൾ റെനി (സെന്റ് മേരീസ് സ്ക്കൂൾ കോഴിമല) യാണ് ഭാര്യ. നീനു (നാല്) ഏക മകൾ.

### ഉടൻ ആരംഭിക്കുന്നു.....

**മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെ സഭയെക്കുറിച്ചുള്ള സ്വപ്നങ്ങൾ**

തിരഞ്ഞെടുക്കപ്പെട്ട സഭാ മാനേജിംഗ് കമ്മറ്റിയംഗങ്ങൾ സഭയെക്കുറിച്ചുള്ള തങ്ങളുടെ സ്വപ്നങ്ങൾ, ദർശനങ്ങൾ വായനക്കാരുമായി പങ്കു വയ്ക്കുന്നു. ഈ പംക്തിയിൽ എഴുതുവാൻ ആഗ്രഹിക്കുന്ന മാനേജിംഗ് കമ്മറ്റിയംഗങ്ങൾ പാസ്പോർട്ട് സൈസ് ഫോട്ടോ, ബയോഡേറ്റാ സഹിതം തങ്ങളുടെ ലേഖനങ്ങൾ മലങ്കരസഭയിലേക്കയയ്ക്കുക.

### ഫാ. ജോസഫ് വെണ്ടറപ്പള്ളി



വടവുകോട്: മലങ്കര ഓർത്തഡോക്സ് സഭയിലെ പ്രമുഖ വൈദികനും സഭാ വർക്കിങ്ങ് കമ്മറ്റി അംഗവുമായിരുന്ന ഫാ. ജോസഫ് വെണ്ടറപ്പള്ളി (72) നിര്യാതനായി. സംസ്ക്കാര ശുശ്രൂഷ പരിശുദ്ധ കാതോലിക്കാ ബസേലിയോസ് മാർത്തോമ്മ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ കാർമികത്വത്തിൽ നടത്തപ്പെട്ടു.

പൊയ്ക്കാട്ടുശേരി കോഞ്ഞാട്ട് കുടുംബാംഗം സാറാമ്മയാണ് ഭാര്യ. മക്കൾ: ബിജു (യു.എസ്.എ.), റീന, അനുല. മരുമക്കൾ: ബിനു, ജോൺ ജീ ആറ്റുപുറം (ബാംഗ്ലൂർ), മഹേഷ് (ചെന്നൈ). 1966 മെയ് മൂന്നിന് പരിശുദ്ധ ഔഗേൻ കാതോലിക്കാ ബാവയിൽ നിന്ന് കശീശാ പട്ടമേറ്റു. കൊച്ചി, ന്യൂഡൽഹി ഭദ്രാസനങ്ങളുടെ വൈദിക സെക്രട്ടറിയായും യുവജന പ്രസ്ഥാനം വൈസ് പ്രസിഡന്റായും സേവനമനുഷ്ഠിച്ചു.

കൊച്ചി ഭദ്രാസന അഡ്മിനിസ്ട്രേറ്റർ, ഭദ്രാസന സൺഡേസ്ക്കൂൾ ഡയറക്ടർ, സഭയുടെ കീഴിലുള്ള കോളജുകളുടെ മാനേജ്മെന്റ് ബോർഡ് അംഗം, മെഡിക്കൽ മിഷൻ ആശുപത്രി ഡയറക്ടർ ബോർഡ് അംഗം തുടങ്ങിയ നിലകളിലും പ്രവർത്തിച്ചിട്ടുള്ള ഇദ്ദേഹം പരിശുദ്ധ കാതോലിക്കാ ബാവായുടെ ഉപദേശക സമിതി അംഗവുമായിരുന്നു.

വടവുകോട് രാജർഷി മെമ്മോറിയൽ ട്രെയിനിങ്ങ് സ്ക്കൂളിൽ നിന്ന് ഹെഡ്മാസ്റ്ററായി 83-ൽ വിരമിച്ച ഫാ. ജോസഫ് സഭാ പ്രവർത്തനങ്ങളുമായി ബന്ധപ്പെട്ട് നിരവധി വിദേശ രാജ്യങ്ങൾ സന്ദർശിച്ചിട്ടുണ്ട്. 76 ൽ റഷ്യൻ ഓർത്തഡോക്സ് പാത്രിർക്കീസ് ഓർഡർ ഓഫ് സെന്റ് വ്ളാഡിമീർ ബഹുമതി നൽകി ആദരിച്ചു. കൊരട്ടി, മൂവാറ്റുപുഴ, ഇരിഞ്ഞാലക്കുട, എരൂർ, പാങ്കോട്, മലേക്കുരിശ്, ചെറായി, എറണാകുളം, വടവുകോട്, ന്യൂഡൽഹി, ദുബായ് ഇടവകകളിൽ വികാരിയായി സേവനമനുഷ്ടിച്ചിട്ടുണ്ട്.

### പ്രൊഫ. സി.ജെ. മണ്ണുമ്മൂട്



മലങ്കര ഓർത്തഡോക്സ് സഭാംഗവും കവിയും സാഹിത്യവിചക്ഷണനുമായിരുന്ന പ്രൊഫ. സി.ജെ. മണ്ണുമ്മൂട് നിര്യാതനായി. കോട്ടയം ബസേലിയോസ് കോളജ് മലയാള വിഭാഗം മേധാവിയായി റിട്ടയർ ചെയ്തു. വൈദീക സെമിനാരി അദ്ധ്യാപകനായും സേവനം അനുഷ്ഠിച്ചിട്ടുണ്ട്. *വനസംഗീതം, ദശപുഷ്പങ്ങൾ, ഞാവൽപ്പഴങ്ങൾ, ചർക്കയുടെ സംഗീതം*, തുടങ്ങി ഇരുപതോളം കവിതാ സമാഹാരങ്ങൾ അദ്ദേഹത്തിന്റേതായിട്ടുണ്ട്. മലങ്കര സഭയുടെ എഡിറ്റോറിയൽ ബോർഡംഗമായും പ്രവർത്തിച്ചിട്ടുള്ള മണ്ണുമ്മൂട് സാറിന് മലങ്കരസഭയുടെ ആദരാഞ്ജലികൾ.

# മലങ്കരസഭ വാർത്തകൾ




## മെത്രാപ്പോലീത്താമാരായി ഉയർത്തി

**ദേവലോകം:-** എപ്പിസ്ക്കോപ്പാമാരായിരുന്ന ഇയ്യോബ് മാർ പീലക്സിനോസ്, ഗീവർഗീസ് മാർ കൂറിലോസ്, പൗലോസ് മാർ പക്കോമിയോസ്, യാക്കോബ് മാർ ഐറേനിയോസ് എന്നിവരെ പ. കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ ആഗസ്റ്റ് മാസം 27-ാം തീയതി മെത്രാപ്പോലീത്താമാരായി ഉയർത്തി. യഥാക്രമം ഡൽഹി, മുംബൈ, അങ്കമാലി വെസ്റ്റ്-മാവേലിക്കര, ചെന്നൈ എന്നീ മെത്രാസനങ്ങളുടെ ചുമതലയും നൽകി.

## ഒന്നാം റാങ്ക്



നാഗ്പ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്നും M.A. സൈക്കോളജിയിൽ ഒന്നാം റാങ്കും, രണ്ട് സ്വർണ്ണമെഡലും കരസ്ഥമാക്കിയ മില്ലിബേബി, ഇപ്പോൾ അമരാവതി യൂണിവേഴ്സിറ്റിയിൽ പഠിപ്പിക്കുന്നു. നാഗ്പ്പൂർ ഇടവകാംഗമായ മഹാരാഷ്ട്ര ഇലക്ട്രിസിറ്റി ബോർഡ് എക്സിക്യൂട്ടീവ് എഞ്ചിനീയർ കെ.എൽ. ബേബിയുടേയും, സാറാമ്മ ബേബിയുടെയും മക്കളാണ്.

## ദൈവീകരണ ശുശ്രൂഷ

**കൊല്ലം:** പെരിനാട് സെന്റ് തോമസ് പള്ളിയിൽ പത്തനംതിട്ട സെന്റ് ബേസിൽ ഗോസ്പൽ ടീമിന്റെ നേതൃത്വത്തിൽ കൺവൻഷനും ദൈവീകരണ ശുശ്രൂഷയും നടന്നു. ഫാ. ജോർജ്ജ് വർഗീസ്, ഫാ. ചെറിയാൻ ടി. സാമുവേൽ, ഫാ. ഷൈജു കുര്യൻ എന്നിവർ പ്രസംഗിച്ചു.

## സുൽത്താൻ ബത്തേരി ഭദ്രാസന സെക്രട്ടറി



30.7.2002-ന് ബത്തേരി നിർമല ഗിരി അരമനയിൽ കുറിയാക്കോസ് മാർ ക്ലീമീസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ചേർന്ന ഭദ്രാസന പൊതുയോഗം ഫാദർ റ്റി.പി. മാത്യൂസ് തിണ്ടിയത്തിൽ, പുൽപ്പള്ളിയെ ഭദ്രാസന സെക്രട്ടറിയായി ഐകകണ്ഠേന തെരഞ്ഞെടുത്തു. സെന്റ് ഗ്രീഗോറിയോസ് ഗോസപൽ ടീം വൈസ് പ്രസിഡന്റായി പ്രവർത്തിച്ചു വരുന്നു. കമ്മന സീനായി കുന്ന് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി വികാരിയാണ്.

## ശ്രാദ്ധപ്പെരുന്നാൾ

**കൊന്നപ്പാറ:-** സെ. പീറ്റേഴ്സ് ഓർത്തഡോക്സ് പള്ളിയിൽ കബറടങ്ങിയിരിക്കുന്ന ക്രിസ്റ്റഫോറോസ് റമ്പാന്റെ അഞ്ചാം ശ്രാദ്ധപ്പെരുന്നാൾ സെപ്റ്റംബർ 12, 13 തീയതികളിൽ പ. കാതോലിക്കാബാവായുടെ കാർമ്മികത്വത്തിൽ ആഘോഷിക്കുന്നു. 12-ാം തീയതി വൈകിട്ട് ഫാ. റ്റി. എ. ഇടയാടിയുടെ പ്രസംഗം ഉണ്ടായിരിക്കും.

## അവാർഡ് ലഭിച്ചു



**മല്ലപ്പള്ളി:-** മികച്ച കോളജ് പ്രസംഗകനുള്ള പ്രൊഫ. ഒ. ലൂക്കോ അവാർഡു ലഭിച്ച ജെയ്സ് കാവുങ്കൽ (സെന്റ് പീറ്റേഴ്സ് ആൻഡ് സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളി, പാതിക്കാട്). കഴിഞ്ഞ വർഷത്തെ സി.കെ. ജീവൻ സ്മാരക ഇന്റർ കോളീജിയറ്റ് പ്രസംഗം, എം.ജി. യൂണിവേഴ്സിറ്റി പബ്ലിക് സ്പീക്കിംഗ്, വൈ.എം.സി.എ. സംസ്ഥാന പ്രസംഗം, സിസ്റ്റർ സേവ്യർ മെമ്മോറിയൽ ഓൾ കേരള ഇന്റർ കൊളീജിയറ്റ് പ്രസംഗം എന്നിവയിലും വിജയിയായിരുന്നു. പുറമറ്റം ഊർശ്ലേം യുവജനപ്രസ്ഥാനം നടത്തിയ അഖിലമലങ്കര യുവജനപ്രസ്ഥാന പ്രസംഗത്തിലും ജെയ്സ് ഒന്നാം സ്ഥാനം നേടിയിരുന്നു. മാന്നാനം കെ.ഇ. കോളജ് മനഃശാസ്ത്ര ബിരുദ വിദ്യാർത്ഥിയാണ്. മലങ്കരസഭ മാസികയുടെ ഏജന്റായും പ്രവർത്തിക്കുന്നു.

## മരുഭൂമിയിലെ പാരിജാതം 26-ാം പേജിൽ നിന്നു തുടർച്ച.

അദ്ദേഹത്തിന്റെ കാലശേഷമാണ് പലരും അദ്ദേഹത്തെ അറിയുന്നത്.

നിലവിളിക്കാതെയും ഒച്ചയുണ്ടാക്കാതെയും തെരുവീഥിയിൽ ശബ്ദം കേൾപ്പിക്കാതെയും അദ്ദേഹത്തിന്റെ ആയുസിന്റെ ഭൂരിഭാഗം മൗനവ്യതത്തിൽ കഴിച്ചുകൂട്ടി. അങ്ങനെ പിതാവുമായി സംസാരിച്ചതിന്റെ പ്രതിധ്വനിയാണ് 'മധുരഭാഷണങ്ങൾ' വായിക്കുന്ന ഏവർക്കും അതു മനസിലാകും.

മരിക്കുന്നതിനു ആറുമാസം മുമ്പാണ്ടായിരുന്ന ഒരു ശുശ്രൂഷ കൂടി അനുസ്മരിക്കട്ടെ. 87 വയസിന്റെ ക്ഷീണത്തിലും കഠിനമായ നോമ്പും ഉപവാസവും മുടക്കാതെയിരുന്ന റമ്പാച്ചൻ ഒരു ദിവസം സന്ധ്യാ നമസ്ക്കാരത്തിനിറങ്ങി വരുമ്പോൾ കുമ്പഴ ഭാഗത്തുനിന്നുമുള്ള ഒരു മുസ്ലീം സഹോദരൻ ഒരു ഉന്തുവണ്ടിയുമായി പിതാവിനെ സമീപിച്ചു. പച്ചക്കറി കച്ചവടത്തിനായി പണി തീർത്ത ആ ഉന്തുവണ്ടി വന്ദ്യ പിതാവ് കൂദാശ ചെയ്ത് അനുഗ്രഹിക്കണമെന്ന് അപേക്ഷിച്ചു. ക്ഷീണം ഒന്നും വകവെയ്ക്കാതെയും സന്ധ്യാ പ്രാർത്ഥനയ്ക്ക് സമയം വൈകുന്നുവെന്ന് പരിഗണനയില്ലാതെയും ആ മനുഷ്യന്റെ ആഗ്രഹം അദ്ദേഹം നിവർത്തിച്ചയച്ചു.

അവസാന നാളുകളിൽ ക്ഷീണത്തിന്റെ കാഠിന്യവും മറ്റും കാരണം ഞാൻ അദ്ദേഹത്തിന്റെ മുറിയുടെ മുമ്പിൽ Visitors are not allowed എന്ന് എഴുതി പതിപ്പിച്ചു. എന്നാൽ അദ്ദേഹം ആ നിരുദ്ദേശം വകവെച്ചില്ല, മറിച്ച് എന്നോട് പറഞ്ഞത് "എന്നെ കാണുവാൻ വരുന്നവർ പലവിധിത്തിൽ മാനസികമായി, ശാരീരികമായി, സാമ്പത്തികമായി തകർന്നവരാണ്. അവരെ ശുശ്രൂഷിക്കുക, കാണുക, കേൾക്കുക, എന്റെ ജീവിതത്തിന്റെ അഭിലാഷവും ആഗ്രഹവും കർമ്മവുമാണ്." ●

27-ാം പേജിൽ നിന്നു തുടർച്ച..

മാർ ദീയസ്ക്കോറോസ് (നാലു പേരും 1978 മേയ് 15).

1991 ഒക്ടോബർ 25 വെള്ളിയാഴ്ച – മാത്യൂസ് മാർ എപ്പിഫാനിയോസ്, ഫീലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ്, പൗലോസ് മാർ മിലിത്തിയോസ് (അഞ്ചു പേരും 1985 മേയ് 15), കുറിയാക്കോസ് മാർ ക്ലീമീസ്, സഖറിയാ മാർ അന്തോനിയോസ് (രണ്ടു പേരും 1991 ഏപ്രിൽ 30).

1993 സെപ്റ്റംബർ 22 ബുധനാഴ്ച – മാത്യൂസ് മാർ സേവേറിയോസ് (1991 ഏപ്രിൽ 30).

2002 ആഗസ്റ്റ് 27 ചൊവ്വാഴ്ച – ഇയോബ് മാർ പീലക്സീനോസ്, ഗീവർഗീസ് മാർ കൂറിലോസ് (രണ്ടു പേരും 1991 ഏപ്രിൽ 30), പൗലോസ് മാർ പക്കോമിയോസ്, യാക്കോബ് മാർ ഐറേനിയോസ് (രണ്ടു പേരും 1993 ആഗസ്റ്റ് 16).

1978 മേയ് 15 ന് എപ്പിസ്കോപ്പായായ യൂഹാനോൻ മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായായി ഉയർത്തപ്പെട്ടതിനു മുമ്പ് 1980 ഒക്ടോബർ 12 നു കാലം ചെയ്തു. 1929 ഫെബ്രുവരി 16 ന് എപ്പിസ്കോപ്പായായ യാക്കോബ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായാകുന്നതിനു മുമ്പ് 1930 ൽ ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായോടൊപ്പം റോമാ സഭയിൽ ചേർന്നു.

മാർ ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ കാലത്ത് 1966 ആഗസ്റ്റ് 24 ന് വാഴിക്കപ്പെട്ട മൂന്നു പേരും 1975 ഫെബ്രുവരി 16 ന് വാഴിക്കപ്പെട്ട അഞ്ചുപേരും മെത്രാപ്പോലീത്താമാരായി തന്നെ വാഴിക്കപ്പെട്ടവരാണ്. 1925 നു മുമ്പും നേരിട്ടു മെത്രാപ്പോലീത്താമാരായി തന്നെ വാഴിക്കുന്ന രീതിയാണുണ്ടായിരുന്നത്. എന്നാൽ 1761 ജൂലൈ 10 (മിഥുനം 29) ന് വാഴിക്കപ്പെട്ട ആറാം മാർത്തോമ്മാ എപ്പിസ്കോപ്പായെ 1770 ജൂലൈ 10 (മിഥുനം 29) ന് മാർ ദിവന്നാസിയോസ് എന്ന പേരിൽ മെത്രാപ്പോലീത്തയായി ഉയർത്തിയ സംഭവമുണ്ടായിട്ടുണ്ട്. മറ്റ് എട്ട് മാർത്തോമ്മാ മെത്രാന്മാരും മാർ ഈവാനിയോസ് യൂഹാനോനും (1751-94) എപ്പിസ്കോപ്പാമാരായിരുന്നത്രേ.

"ഒരു എപ്പിസ്കോപ്പാ മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് വരികയാണെങ്കിൽ അധികാര പത്രങ്ങളും സുന്നഹദോസിന്റെ സമ്മതപത്രങ്ങളും മാത്രം കൊണ്ടു നിർവഹിക്കപ്പെടുന്നു. രണ്ടാമത് കൈവെയ്പ് ആവശ്യമില്ല" (ഹൂദായ കാനോൻ 7:3). എന്നാൽ മലങ്കര സഭയിൽ പരമ്പരാഗതമായി ഇതിലേക്ക് ഉപയോഗിച്ചു വരുന്ന ഒരു ശുശ്രൂഷാക്രമമുണ്ട്. ●

ഉദ്ദിഷ്ഠ കാര്യത്തിന് ഉപകാര സ്മരണ



ഒരു വിശ്വാസി

39-ാം പേജിൽ നിന്നു തുടർച്ച..

ദ്ധ്യക്ഷൻ സ്ഥാനം ഇല്ലാതാക്കുന്നതിന്റെ നിയമപരമായ തടസങ്ങൾ ഒരു വശത്തും, മലങ്കരയുടെ ഏകത്വത്തിന്റെയും സ്വാധികാരത്തിന്റെയും പ്രതീകമായ ഈ സ്ഥാനം ഇല്ലാതാകുന്നതിൽ നസ്രാണിക്കുള്ള മാനസിക വിയോജിപ്പ് മറുവശത്തും ഇതിനെതിരെ സമ്മർദ്ദമുയർത്തി.

ഈ പ്രശ്നം പരിഹരിച്ചാണ് 1934-ൽ ഭരണഘടന പാസാക്കിയത്. അതനുസരിച്ച് പൗരസ്ത്യ കാതോലിക്കായുടെ മലങ്കര മെത്രാപ്പോലീത്തായുടെയും അധികാരങ്ങൾ പ്രത്യേകം നിർവചിക്കുകയും എന്നാൽ രണ്ടു സ്ഥാനങ്ങളും ഒരു വ്യക്തി തന്നെ വഹിക്കണമെന്ന് അനുശാസിക്കുകയും ചെയ്തു. മലങ്കരയിലെ കാതോലിക്കാ സ്ഥാനത്തിന് സ്ഥിരത വന്നത് ഭരണഘടന പാസക്കിയതോടെയാണെന്നു പറയുന്നതിൽ തെറ്റില്ല.

മുൻപു സൂചിപ്പിച്ചതുപോലെ മലങ്കര മെത്രാപ്പോലീത്താമാർ ***പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിലാണ്*** വാണിരുന്നത്. മലങ്കരയിലെ ഒന്നാം കാതോലിക്കാ മുതൽതന്നെ ***ശ്ലൈഹിക സിംഹാസനം*** ഉപയോഗിച്ചിരുന്നു. ഈ രണ്ടു സ്ഥാനങ്ങളും സംയോജിച്ചതോടെ പുരാതനമായ മാർത്തോമ്മാ സിംഹാസനം ഒറ്റ അവകാശിക്കു മാത്രമായി തീർന്നു. എങ്കിലും ഭരണഘടനപ്രകാരം കാതോലിക്കാ-മലങ്കര മെത്രാപ്പോലീത്താ ഒരു ഏകാധിപതിയല്ല, സുന്നഹദോസിനു (മലങ്കരയിൽ ഇതിൽ മലങ്കര അസോസിയേഷനും പെടും). വിധേയനായിരിക്കുന്ന, ഒരു മേൽസ്ഥാനിയാണ്.

മലങ്കര മെത്രാപ്പോലീത്തായുടെ നാമവും അധികാര അവകാശങ്ങളും 1934 ലെ ഭരണഘടനയിൽ നിലനിർത്തിയെങ്കിലും ഈ രണ്ടു സ്ഥാനങ്ങളും സംയോജിച്ചതോടെ അത് ഏതാണ്ട് നിഷ്പ്രഭവും അസ്ത പ്രശസ്തവുമായി മാറി. 1975 ൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ സ്ഥാനമേറ്റപ്പോൾ പൗരസ്ത്യ കാതോലിക്കായുടെ സ്ഥാനമാനമായ ബസേലിയോസിനോടൊപ്പം മലങ്കര മെത്രാപ്പോലീത്തായുടെ പാരമ്പര്യസ്ഥാനനാമമായ മാർത്തോമ്മ കൂടി കൂട്ടിച്ചേർത്ത് മാതൃക സൃഷ്ടിച്ചു അങ്ങനെ മലങ്കരയുടെ സ്വാതന്ത്ര്യത്തിന്റെ പ്രതീകമായ കാതോലിക്കാ സ്ഥാനവും സ്വയം ഭരണത്തിന്റെയും ദേശീയതയുടെയും പൗരാണികതയുടെയും പ്രതീകമായ മലങ്കര മെത്രാപ്പോലീത്താ സ്ഥാനവും മലങ്കര സഭയ്ക്കു മാത്രം അവകാശപ്പെട്ടതാണ് അദ്ദേഹം പ്രഖ്യാപിച്ചു.

1995-ലെയും 2002-ലെയും സുപ്രീം കോടതി വിധികൾ ഇന്ത്യൻ ദേശീയ ക്രൈസ്തവരുടെ പ്രതീകമായ ഈ രണ്ടു സ്ഥാനങ്ങളും ചോദ്യം ചെയ്യപ്പെടുവാൻ പാടില്ലാത്തവയാണെന്നു പ്രഖ്യാപിച്ചതോടെ ഈ സ്ഥാനം പൂർണതയിലെത്തിയെന്നു പറയുന്നതിൽ തെറ്റില്ല. മലങ്കരസഭാ ഭരണഘടനയെയും ഇന്ത്യൻ നീതിന്യായ വ്യവസ്ഥയെയും വെല്ലുവിളിച്ചുകൊണ്ട് അന്ത്യോഖ്യാ പാത്രിയർക്കീസ് സ്വയം സഭയ്ക്ക് ഇതരനായത് ഇതിന്റെ ഒരു പാർശ്വ ഫലം മാത്രം.

മലങ്കരസഭയുടെ പൗരസ്ത്യ കാതോലിക്ക അർത്ഥത്തിലും വ്യാപ്തിയിലും ഇന്ത്യൻ ക്രൈസ്തവ സമൂഹത്തിന്റെ അദ്ധ്യക്ഷനായി, മലങ്കര മെത്രാപ്പോലീത്തായുടെ പൂർവിക സ്ഥാനനാമമായ ***ഇന്ത്യയൊക്കയുടെയും വാതിൽ*** ആകുമ്പോഴാണ് പൗരസ്ത്യ കാതോലിക്കാ സ്ഥാനം പരിപൂർണതയിലെത്തുക. ●

*Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2002*

**THE MALANKARA SABHA**, CATHOLICATE OFFICE, KOTTAYAM-686 038

## 10–ാം ചരമവാർഷികം

## 05.09.2002



# മാത്യൂസ് നാടാവള്ളിൽ

## ചന്ദനപ്പള്ളി

കർത്താവേ നിൻ മദ്ബഹായിൽ
സ്മൃതരാകട്ടെ മൃതി പൂണ്ടോർ
നിൻ ശ്രേഷ്ഠത വെളിവാകും നാൾ
നിൻ വലമായവർ നിൽക്കണമെ.

*Inserted by Sorrowing Family*

PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT GRAPHICS & CO., MALLAPPALLY. 0473-682260, 784163 FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR FR. DR. JACOB KURIAN. RS. 6/-